# വനസ്മരണകൾ

(KERALA EDITION)

ഗ്രന്ഥകർത്താ:

**എൻ. പരമേശ്വരൻ**

പള്ളിത്തോട്ടം, കൊല്ലം.




Prescribed as Non-detailed text for
Standard XI
Vide Kerala gazette dated 10—6—'58

Price **14** As.

# വനസ്മരണകൾ

ഗ്രന്ഥകർത്താ:

എൻ. പരമേശ്വരൻ

പള്ളിത്തോട്ടം, കൊല്ലം.



1958

# ഉള്ളടക്കം




# അവതാരിക

ഈ "വനസ്മരണകൾ" കൗമുദിയിലും നവജീവനിലും മററും, അജ്ഞാതനാമാവായ ശ്രീ. കെ. സി പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയ കാലം മുതൽ ഈ അനുഗ്രഹീതതൂലികാകാരൻ ആരെന്നറിയാനുള്ള ഉൽക്കണ്ഠ ഒട്ടു വളരെപ്പേർ പ്രദർശിപ്പിച്ചിട്ടുണ്ട്. മനുഷ്യപാഠം സാധാരണ സ്പർശിക്കാതെയുള്ള തിരുവിതാംകൂറിലെ ഘോരാരണ്യങ്ങളുമായി നല്ല പരിചയവും, കഥാകഥനത്തിലും വർണ്ണനാവൈചിത്ര്യത്തിലും അന്യദുർല്ലഭമായ ചാതുരിയും സിദ്ധിച്ച ഒരു സഹൃദയശിരോമണിയാണ് ഈ സ്മരണകളുടെ കർത്താവെന്നു് ഇവയുടെ ഏതു ഭാഗവും ആർക്കും ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതാണ്. എന്നാൽ അത്രമാത്രമായി എന്നല്ലാതെ, അതുമാത്രംകൊണ്ടു് വായനക്കാരുടെ ജിജ്ഞാസ ശമിക്കുകയില്ലെന്നുള്ളതു് നിശ്ചയമാണ്. ഈ ലേഖനപരമ്പരയുടെ കർത്താവ് ആരെന്ന കാര്യം ഈ സ്മരണകൾ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുമ്പോൾ, ഞാനല്ലാതെ മററാരും ആള്യമായി പ്രസിദ്ധീകരിക്കരുതെന്ന നിർബന്ധം അദ്ദേഹത്തിനുണ്ടായിരുന്നു. അതിനുള്ള അവസരം സമാഗതമായതിൽ എനിക്കും, അദ്ദേഹത്തിന്റെ സാഹിത്യവ്യവസായത്തെ മുക്തകണ്ഠം പ്രശംസിക്കുന്നവരായ വായനക്കാർക്കും വല്ലതായ ചാരിതാർത്ഥ്യമുണ്ടാകാതെ നിവൃത്തിയില്ല. തിരു

വിതാംകൂർ സർക്കാർസർവ്വീസിൽ, വനം ഡിപ്പാർട്ടുമെൻറിൽ ഏതാണ്ടൊരു മുപ്പതു സംവത്സരക്കാലം ഉദ്യോഗം വഹിച്ചു് വനമർമ്മങ്ങളെല്ലാം കണ്ടു് ഇപ്പോഴും ഒരു റയിട്ടയറായി കഴിഞ്ഞുകൂടുന്ന ശ്രീ. എൻ. പരമേശ്വരനാണു് ഈ ജന്തുചരിത്രങ്ങളുടെ പിതൃത്വത്തിന് അവകാശി എന്നു പറഞ്ഞാൽ, അദ്ദേഹത്തെ അടുത്തു പരിചയമുള്ളവർക്കെല്ലാം, ഈ അഭ്യൂഹം, പൂർവ്വപക്ഷങ്ങളും ബലവത്തായിരുന്നിട്ടും, തങ്ങൾക്കു സ്പഷ്ടമായില്ലല്ലോ എന്ന വിസ്മയമേ ജനിപ്പിക്കയുള്ളു. ഒരു ഭാഷാപണ്ഡിതനെന്ന ശ്രേഷ്ഠയശസ്സ് ഈ കലാകാരനെ സേവിക്കാതിരുന്നാലും, രസാത്മകമായ കാവ്യസൃഷ്ടിക്കാവശ്യമായ കരുക്കളെല്ലാം സരസ്വതിയുടെ ഈ ഉപാസകനു സ്വയംവശ്യമാണെന്നുള്ളതു നിർവിവാദമാകുന്നു. ശ്രീ. പരമേശ്വരൻെറ കഥാകഥനചാതുരിയിലും, നമ്മുടെ വനങ്ങളുടെ "ഘോരസൗന്ദര്യ"ത്തെപ്പററിയുള്ള സജീവവർണ്ണനകളിലും, നമുക്കു് അജ്ഞാതമായ ഒരു അത്ഭുതലോകത്തിൻെറ സാലോക്യസാമീപ്യങ്ങളിലും ഭ്രമിച്ച ഞങ്ങളിൽ ചിലരുടെ നിർബന്ധം മൂലമാണു് ആത്മവിശ്വാസംകൂടാതെയാണെങ്കിലും, സാഹിത്യരംഗപ്രവേശനത്തിന് അദ്ദേഹം സന്നദ്ധനായതു്. പക്ഷേ, അദ്ദേഹത്തിൻെറ ആദ്യവനസ്മരണയ്ക്കുതന്നെ അഭൂതപൂർവ്വമായ ജനസമ്മതി സിദ്ധിച്ചു. അതു് അദ്ദേഹത്തിനു പ്രോത്സാഹജനകമായി ഭവിച്ചിരുന്നില്ലെങ്കിൽ, സാഹിത്യവ്യവസായത്തിൽനിന്ന് അതോടെ വിരമിച്ചു്, അദ്ദേഹം അജ്ഞാതനായി ഇപ്പോഴും കഴിയുമായിരുന്നു. രസം, സ്വാഭിമാനമെന്നല്ലാതെ, അതു മററുള്ളവർക്കു പകർ

കൊടുക്കുന്നതിൽ കേവലം ഉദാസീനനാണു ഈ ഗ്രന്ഥകാരൻ.

ഈ "വനസ്മരണകൾ" ഭാഷാസാഹിത്യത്തിൽ ഒരു നൂതനപ്രസ്ഥാനമാണെന്നുള്ളതു നിർവിവാദമാകുന്നു. ആംഗലഭാഷയിലും മററും, ആഫ്രിക്കൻ — അമേരിക്കൻ വനങ്ങളുടെ നിബിഡാന്ധകാരത്തിൽനിന്നു മോചനം പ്രാപിച്ച കഥകൾ ദീപശിഖകൾപോലെ മിന്നിത്തെളിഞ്ഞു പ്രകാശിക്കുന്നുണ്ടു്. എന്നാൽ പരശുരാമസമുദ്ധൃതമായി ഇൻഡ്യയുടെ സ്വർഗ്ഗസ്ഥാനമെന്ന അവ്യാജമധുരമായ വർണ്ണനയ്ക്കു പാത്രമായ, ഈ ശ്രീവാഴുംകോടിന്റെ അചുംബിതങ്ങളായ വനഭാഗങ്ങൾ നിഗൂഹനം ചെയ്യുന്ന സൌന്ദര്യാതിശയങ്ങളും, ഘോരപ്രകൃതികളും ഒരു വനസഞ്ചാരികളും വർണ്ണനാവിഷയമാകാതെപോയതു് എന്തു നിർഭാഗ്യംകൊണ്ടെന്നു നിശ്ചയമില്ല. പ്രകൃതിശാസ്ത്രത്തിന്റെ അപഗ്രഥനത്തിന് ഇനിയും കാത്തുനില്ക്കുന്ന പുഷ്പലതാവിതാനങ്ങളാലും, ചിത്രശലഭങ്ങളാലും മററും മററും അനവരതം ഒരു അലൌകികസുഷമ ഈ ഭൂമുഖത്തിനു കൈവരുത്തിക്കൊണ്ടിരിക്കുന്ന പ്രകൃതിയുടെ ഈ മനോജ്ഞശിശുവിനെ കലാമർമ്മജ്ഞനായ ഒരു അസാധാരണൻ തന്നെ ദീർഘവിശ്രമത്തിൽനിന്നുണർത്തേണ്ടതായുണ്ടു്. ആ മോഹനകർമ്മമാണു് ഈ വനസ്മരണാകർത്താവു് നിർവ്വഹിച്ചു്, കൈരളിയെ ആശ്ചര്യപുളകം കൊള്ളിക്കുന്നതു്. ശ്രീ. പരമേശ്വരന്റെ കരാംഗുലികളിൽ സാഹിത്യരക്ഷാ

ങ്ങളിലെ ഒരു "വാടാത്ത മല്ലികപ്പൂവോ" ഒരു "മാണിക്യമങ്ങാവിളക്കോ" "നിയതിയാൽ നീതമായി" തന്നെ വന്നുചേൎന്നിരിക്കുന്നു. എന്റെ സ്നേഹിതൻ, അക്ഷയമായ ആ പരിമളവും ശോഭയും കൈരളിയുടെ തൃച്ചേവടികളിൽ ഒന്നൊന്നായി അൎപ്പിച്ചു്, സഹൃദയലോകത്തെ അദ്ദേഹത്തിന്റെ അക്രീതദാസ്യത്തിനു വിധേയമാക്കട്ടെ, എന്നു ഞാൻ ആശംസിക്കുന്നു.

തിരുവനന്തപുരം,
1124 കുംഭം 26.

സി. വി. കുഞ്ഞുരാമൻ.

# ചെങ്ങറത്തോട്ടത്തിലെ കൊലയാന

൧

൧൧നൂററിയൊന്നിലോ രണ്ടിലോ ആണെന്നു തോന്നുന്നു കോന്നിവനത്തിൽപ്പെട്ട ചെങ്ങറ തേക്കിൻതോട്ടത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ഒരു ഒററയാൻ കാട്ടാനയുടെ സംഭ്രമജനകമായ അക്രമപ്രവൃത്തികൾ ഗവൺമെന്റിന്റെ ഗാഢമായ ശ്രദ്ധയെ ആകർഷിക്കുവാൻ ഇടയായതു്. അതിനകം അവന്റെ നിഷ്ഠുരമായ താഡനം ഏററു ഹതഭാഗ്യരായ ആറിൽപരം മനുഷ്യജീവികൾ ദയനീയമാംവണ്ണം മരണമടഞ്ഞിരുന്നു.

തേക്കിൻതോട്ടത്തിൽ ആ കൊല്ലം പുതുതായി ൨൦൦ ഏക്കർ സ്ഥലത്തു ററാങ്കിയാ സിസ്റ്റം അനുസരിച്ചുള്ള തേക്കുതൈനടീലും നെൽകൃഷിയും ആരംഭിച്ചു. ഇത്തരം നെൽകൃഷിയിൽ നൂറും നൂററിഅൻപതും മേനി വിളഞ്ഞിരുന്നതിനാൽ സമീപപ്രദേശങ്ങളായ റാന്നി, കോന്നി, വടശ്ശേരിക്കര മുതലായ സ്ഥലങ്ങളിൽനിന്നും ഒരു വലിയ കർഷകപ്രവാഹം തോട്ടത്തിലേക്കുണ്ടായി. കുട്ടികളും, വൃദ്ധരും, വിവാഹിതരും അവിവാഹിതരും എന്നുവേണ്ട എല്ലാപ്രായത്തിലുള്ളവരും സ്ത്രീപുരുഷഭേദം കൂടാതെ അവിടെ കൃഷിക്കായി വന്നുചേർന്നു. നാലുപാടും ഇരുളടഞ്ഞ ഘോരവനങ്ങ

ളും ആകാശചുംബികളായ പൎവ്വതനിരകളും അവനിറഞ്ഞ മനുഷ്യോപദ്രവികളായ ക്ഷുദ്രജന്തുക്കളും പാൎത്തിരുന്ന ആ ദുൎഘടസ്ഥാനത്തു് ഇത്രയും കൎഷകരുടെ വരവു് ഉണ്ടായതു് അവൎക്കു കൃഷിയോടുള്ള താല്പൎയ്യംകൊണ്ടോ അതല്ല ഒററച്ചാൺ വയറുകഴിപ്പാനുള്ള പ്രയാസംകൊണ്ടോ എന്തുകൊണ്ടാണെന്നു തീൎത്തുപറയുവാൻ നിവൃത്തിയില്ല.

ഇവരിൽ അധികംപേരും ആന, കടുവാ മുതലായ വന്യമൃഗങ്ങളെ ഭയന്നു് കിഴക്കാൻതൂക്കായ മലഞ്ചരിവുകളിൽ അവിടവിടെ കുറെ സ്ഥലം നിരപ്പുവരുത്തി അതിൽ ഈററകൾകൊണ്ടു് മാടംപുരകൾകെട്ടി താമസിച്ചുവന്നു മററുചിലർ നദീവക്കത്തുള്ള സുരക്ഷിതമായ ചില പാറത്തളങ്ങൾ അവരുടെ ശയനസ്ഥലമായ രാത്രിയിൽ ഉപയോഗിച്ചുവന്നു. തേക്കിൻതോട്ടം ആഫീസർ താമസിക്കുന്ന സൎക്കാർ കെട്ടിടത്തിന്റെ നേരെ താഴ്‌വശമുള്ള ഇത്തരം ഒരു പാറത്തളത്തിലായിരുന്നു പണ്ടു് ഇതുവഴി പാണ്ഡവന്മാരോടുകൂടി അജ്ഞാതവാസകാലത്തു് സഞ്ചരിച്ചിരുന്ന പാഞ്ചാലി അവളുടെ നനഞ്ഞ ചേല ഉണക്കുവാൻ വിരിച്ചിരുന്നതെന്നു് ഇവിടത്തുകാർ പറഞ്ഞുവരുന്നു. ഇതു് പരമാൎത്ഥമാണെങ്കിലും അല്ലെങ്കിലും ചേലയുടെ ആകൃതിയിൽ പല നിറത്തോടുകൂടിയ വീതിയുള്ള വരകൾ ഇന്നും ആ പാറപ്പുറത്തു കാണുന്നുണ്ടു്.

കൃഷിക്കായി വന്നിരുന്നവർ അവരുടെ ഒരേ സങ്കേ-
തത്തിന്റെ പുറവും വലിയ മരക്കഷണങ്ങൾ പിടിച്ചുവച്ചു്
ആഴികൾ കൂട്ടി രാത്രികാലം മുഴുവനും തീകത്തിച്ചിരുന്നു
രാത്രിയിൽ ഒച്ചുപോലെ ഇഴഞ്ഞുകയറുന്ന കുളിരു പോക്കു-
വാനും മനുഷ്യോപദ്രവികളായ വന്യമൃഗങ്ങളുടെ സാമീ-
പ്യത്തെ തടയുവാനും വനത്തിൽ ഇതിനേക്കാൾ പററിയ
മാർഗ്ഗം ഇല്ലതന്നെ. വൈകുന്നേരം അഞ്ചുമണികഴി-
ഞ്ഞാൽ ആ പ്രദേശം മുഴുവനും അയ്യപ്പൻവിളികൊണ്ടു
മുഖരിതമാണ്. ഇടയ്ക്കിടയ്ക്കു നാരായണനാമവും
ഈശോമിശിഹായുടെ സങ്കീർത്തനവും കേൾക്കാനുണ്ടാകും.
ഉത്സവബഹളംപോലുള്ള ശബ്ദകോലാഹലങ്ങളും, ജ്വലി-
ച്ചുകൊണ്ടിരിക്കുന്ന തീക്കുണ്ഡങ്ങളും ഹോക്കോക്കോ —
ഹോക്കോ എന്നുള്ള താളമൊപ്പിച്ചോടുകൂടിയ മലംകുറവ-
രുടെ നൃത്തഗീതങ്ങളും, കാറ്റുകളിൽ നിന്നു് ഞെരുങ്ങി-
ഞെരുങ്ങി വിറയലോടുകൂടി വെളിയിലോട്ടു വരുന്ന പുല-
യരുടെ രാഗവിസ്താരവും എന്നുവേണ്ട ജീവിതത്തെക്കു-
റിച്ചുള്ള ചിന്തകളിൽനിന്നും മനസ്സിനെ മനഃപൂർവ്വം
അകററി നിർത്തുവാനുള്ള സകല പ്രയോഗങ്ങളും രാത്രി-
യിൽ അധികം ഇരുട്ടുന്നതുവരെ അവിടെ കാണുവാനും
കേൾക്കുവാനും കഴിയും.

അച്ചൻകോവിൽ മലകളുടെ അടിവാരത്തുള്ള അന-
വധി ഉറവകളിൽ നിന്നും പൊട്ടിപ്പുറപ്പെടുന്ന കല്ലാറ്
കുതിച്ചുചാടി പാറക്കൂട്ടങ്ങളെയും ഭേദിച്ചു ഭയങ്കരവന-
ത്തിന്റെ മദ്ധ്യേ കൂടി ഒഴുകുന്നു. അതു് അവിടെനിന്നും

നാലുമൈൽ കൂടി താഴോട്ടു ചെന്നു വടശ്ശേരിക്കരയിൽ
വച്ചു കക്കാട്ടാറിനോടു ചേരുന്നു. കല്ലാറും കക്കാട്ടാറും
കൂടി ചേൎന്നതാണല്ലോ പരിശുദ്ധമായ പമ്പാനദി.
തെക്കിനതോട്ടത്തിൽകൂടി ഒഴുകുന്ന കല്ലാറിൻെറ ഇരുക
രകളിലും ഉള്ള ഉയൎന്ന മലഞ്ചരുവുകളിൽ, ഒരാൾ പൊക്ക
ത്തിൽ ഇടതിങ്ങി വളൎന്നുനിൽക്കുന്ന നെല്ലോലകൾ, ഉച്ച
സമയത്തുള്ള ഉഗ്രമായ കാററിൽ ആഞ്ഞുലയുന്നതു
കണ്ടാൽ കോളിളക്കത്തിൽപ്പെട്ട അറേബ്യൻ കടൽ അല
തല്ലി ഉരുണ്ടുവരികയാണോ എന്നു തോന്നിപ്പോകും. ഇതി
നിടയിൽ അവിടവിടെ കോതിനിറുത്തിയിരിക്കുന്ന മരങ്ങ
ളുടെ ശിഖരങ്ങളിൽ മച്ചാൻകെട്ടി അതിലിരുന്നു് കാവൽ
ക്കാർ കൃഷികൾ സൂക്ഷിക്കുന്നു. ആ കൊല്ലം വിളവെടുപ്പു
കാലം സമീപിക്കാറായതോടുകൂടിയാണ് ഒററയാൻെറ
ശല്യം വൎദ്ധിച്ചുവന്നതു്. അവൻെറ ആക്രമം തടയുന്നതി
നായി ആള്യമാല്യം കാവൽക്കാരുടെ ഒരുപ്പിടി, പാട്ടു
കൊട്ട്, കവണയേറ്, പാണംവിടീൽ മുതലായ നിൎദ്ദോഷ
നടപടികൾ ആരംഭിച്ചു. സാധാരണയായി വരാറുള്ള
ആനപ്പററത്തെ ഓടിച്ചുകളയുവാൻ മേൽപ്പറഞ്ഞ പ്രയോ
ഗങ്ങളിൽ ഏതെങ്കിലും ഒന്നു് ധാരാളം മതിയാവും.
പക്ഷെ ശല്യക്കാരനായ നമ്മുടെ ഒററയാനെ പിന്തിരിപ്പി
ക്കുവാൻ ഇവകൾ എല്ലാംതന്നെ നിഷ്ഫലമായി ഭവിച്ചു.
എന്നു മാത്രവുമല്ല, അവൻെറ ഉപദ്രവങ്ങൾ ഒന്നിനൊന്നു
വൎദ്ധിച്ചുവരികയും ചെയ്തു. ഒടുവിൽ കാവൽക്കാരിൽ ഒരു
വൻ പൊറുതിമുട്ടി ഒരു ദിവസം രാത്രിയിൽ ഒററയാനെ

ഒന്നു "ആനത്തി" നോക്കി. നാടൻ കുഴലിൽ ചെറിയ റവകൾ ഇട്ട് നോവിക്കാൻമാത്രം നിറ ഒഴിക്കുന്ന വെടിക്കാണ് സാധാരണ ആനത്തുരക എന്നു പറയുന്നത്. ആനത്തുരകൊണ്ടു ഓട്ടുന്നതിനു പകരം റവകൾ ഏതു ഭാഗത്തിൽനിന്നു വന്നുവോ അവിടം ലാക്കാക്കി ഒററയാനെ ഉത്തരക്ഷണത്തിൽ പാഞ്ഞെത്തുകയാണുണ്ടായത്. അവൻെറ നീണ്ടുവളഞ്ഞു കൂർത്ത ഉറെറൻ കൊമ്പുകൾകൊണ്ട് കാവൽക്കാരൻ ഇരുന്നിരുന്ന മരത്തി മരത്തിൽ സർവ്വശക്തികളും പ്രയോഗിച്ചു കുത്തുവാൻ തുടങ്ങി ശൌര്യത്തെ കുത്തോടുകൂടിതന്നെ അതിൽ ഉണ്ടായിരുന്ന രണ്ടു കാവൽക്കാരിൽ ഉറങ്ങിക്കിടന്നിരുന്ന നിർഭാഗ്യവാനായ ഒരുവൻ തെറിച്ചു നിലംപതിച്ചു. സാധുവായ അവനെ അപ്പോൾതന്നെ ഒററയാൻ വകവരുത്തി. അല്പം കഴിഞ്ഞുള്ള അവൻെറ കൊലവിളി അവിടമെങ്ങും മാറെറാലികൊണ്ടു.

അന്നുമുതൽ ഒററയാൻെറ പ്രതികാരബുദ്ധി അസാമാന്യമാംവിധം വർദ്ധിച്ചു. നെൽകൃഷിയെ കണ്ടമാനം നശിപ്പിച്ചു. ചെറുതേക്കുമരങ്ങളെ കണക്കില്ലാതെ ഒടിച്ചും ഉരിച്ചും നാശപ്പെടുത്തി മനുഷ്യശബ്ദം കേൾക്കുന്ന ഭാഗത്തെയ്ക്കു ഓടിച്ചെല്ലുവാൻ തുടങ്ങി. ഇതിനുശേഷം അവൻ നടത്തിയിട്ടുള്ള ഘോരവും നിർദ്ദയവും സംഭ്രമജനകവും ഭയങ്കരവുമായ രണ്ടു മൂന്നു സംഭവങ്ങൾ കൂടി പറയാം. ചന്ദ്രികയുള്ള ഒരു നിശയിൽ അവൻ പതിവുപോലെ തോട്ടത്തിൽ കടന്നു [illegible]

ഒരു പുരത്തറയെ സമീപിച്ചു. നദിയിൽ ഇറങ്ങിനിന്ന് അവൻ പുറപ്പെടുവിച്ച "കർശബ്ദം" പുരത്തറയിലുണ്ടായിരുന്നവർക്കു മുന്നറിവു നൽകി. അവർ ഉടൻതന്നെ ഭയാക്രാന്തരായി അടുത്തു് തുറക്കരികിൽ കാവൽക്കാർ വെളിയിൽ കെട്ടിയിരുന്ന മച്ചുവാനിൽ കയറി രക്ഷപ്പെടുവാൻ നിഷ്ഫലമായി യത്നിച്ചു. അവർ ഏണിയിൽക്കൂടി കയറി മച്ചുവാനിൽ പ്രവേശിക്കുന്നതിനുമുമ്പായി ഒററയാൻ ഏണിച്ചുവട്ടിൽ എത്തി തുമ്പിക്കരംകൊണ്ടു് ബലമായി ഏണി പിടിച്ചുലച്ചു. അതിലുണ്ടായിരുന്ന സാധുക്കളായ നാലുപേരവർ ഏണിയിൽനിന്നു പൊഴിഞ്ഞു താഴെ വീണു. മച്ചുവാൻ കെട്ടിയിരുന്ന മരത്തിനു ചുററും ഈററ മുറിച്ചെടുത്ത കുററികൾ കൂർത്ത മുനകളോടുകൂടി കുന്തങ്ങൾപോലെ നിരന്നുനിന്നിരുന്നു. അതിൽ പതിച്ചു രണ്ടുപേർ വയറു കീറി കുടൽ ചാടി അപ്പോൾതന്നെ മൃതിയടഞ്ഞു. ശേഷിച്ച രണ്ടുപേർ ആ കുററികളിൽതന്നെ തടഞ്ഞു കിടന്നു. അവരെ അപായകരമായ മുറിവുകളോടുകൂടെ അടുത്തദിവസം രാവിലെ കൊഴഞ്ചേരി ആശുപത്രിയിലേക്കു നീക്കംചെയ്തു.

ഒററയാൻ ഇതുകൊണ്ടും തൃപ്തനായില്ല. ഏകദേശം ഒരാഴ്ച കഴിഞ്ഞിരിക്കണം, ഒരു ദിവസം പട്ടപ്പകൽ അവൻ തേക്കിൻതോട്ടത്തിൽ പണിചെയ്തുകൊണ്ടിരുന്ന രണ്ടാനകളെയും അവയുടെ പാപ്പാന്മാരെയും പെട്ടെന്നു ആക്രമിച്ചു. അടുത്തുള്ള ഈററക്കാട്ടിൽ പതുങ്ങിനിന്ന്

[illegible] അത്രകഴിഞ്ഞു് അതേവേഗത്തിൽ ചങ്ങലയുടെ പിടിച്ചുകൊണ്ടു് പൂർവസ്ഥാനത്തേക്കു വരികയും ചെയ്തു. ഇതു് ഒററയാന് ഒട്ടുംതന്നെ രസിച്ചില്ല. ജീവനുള്ള ഏതോ വസ്തുവിൻെറ പ്രവൎത്തനമാണെന്നു കരുതി അവൻ വീണ്ടും പൂർവാധികം ശക്തിയോടുകൂടി വള്ളത്തിൽ കുത്തി. കുത്തിൻെറ ശക്തിക്കൊപ്പിച്ചു വള്ളം മുമ്പോട്ടും പിറകോട്ടും അതിവേഗത്തിൽ ഓടിക്കൊണ്ടിരുന്നു. പിറകോട്ടു പോകുമ്പോഴൊക്കെ ആനയും ഭയന്നു് അല്പദൂരം പിറകോട്ടു പോന്നുണ്ടായിരുന്നു. ഒററയാൻെറ ബുദ്ധിമോശത്താലോ ചളിയിലുള്ള [illegible]കൊണ്ടോ അവൻ ക്ഷീണിച്ചു പരവശനായി. ഒടുവിൽ സ്വല്പനേരം ആലോചിച്ചു നിന്നിട്ടു് സാവധാനത്തിൽ വള്ളത്തിൻെറ അടുക്കൽ ചെന്നു് അതിനെ തുമ്പിക്കൈകൊണ്ടു കരയിൽ വലിച്ചുവച്ചു് കാലുകൾകൊണ്ടു ചവുട്ടിപ്പൊളിച്ചു. അതിനുശേഷം സാധാരണ വിളിക്കാറുള്ള കൊലവിളി വിളിച്ചുകൊണ്ടു് വിജയഭാവത്തോടുകൂടി അവൻ അവിടം വിട്ടു. സൎക്കാർ വള്ളത്തിൻെറ നാശത്തോടുകൂടി കൊലപാതകിയായ ഒററയാനെ വെടിവച്ചുകൊല്ലുവാനുള്ള നടപടികൾ ഗവൺമെൻറിൽ നിന്നും കാര്യമായി ആരംഭിച്ചു.

മേല് വിവരിച്ച സംഭവപരമ്പരകൾ തോട്ടത്തിലും അതിനു ചുററുപാടും ഉള്ള ജനങ്ങളെ പരിഭ്രാന്തരാക്കി. കൃഷിക്കാർ കൃഷികൾ ഉപേക്ഷിച്ചു് അവരവരുടെ നാട്ടിലേക്കു മടങ്ങി. തേക്കിൻതോട്ടം ഉദ്യോഗ

സ്ഥന്മാർപോലും വെളിയിൽ ഇറങ്ങി സഞ്ചരിക്കാതെയായി. ഈ അവസരത്തിലാണ് എൻെറ സ്യാലനായ ഒരാളെ അവിടത്തെ തേക്കിൻതോട്ടം ആഫീസറായി നിയമിച്ചയച്ചത്. ഇത്തരം വിഷമസന്ധികളെ നിർഭയം തരണം ചെയ്യുവാൻ സമർത്ഥരെന്നു ഡിപ്പാർട്ടമെൻറിൽ എണ്ണപ്പെട്ടിരുന്ന അപൂർവ്വം ചിലരിൽ ഒരാളായിരുന്നു അദ്ദേഹം. അദ്ദേഹത്തിന് ആദ്യമായി അവിടെ ചെയ്യേണ്ടിയിരുന്നത് കൊലയാനയായ ഒററയാൻെറ പ്രായം, വലിപ്പം, ചുവടുകളുടെയും കൊമ്പിൻെറയും അളവ്, ആകൃതി മുതലായ വിവരങ്ങൾ ശരിയായി കണ്ടറിയുക എന്നുള്ളതായിരുന്നു. ഈ ആവശ്യത്തിലേക്ക് അദ്ദേഹം ആ സ്ഥലത്തുകാരനായ മറെറാരാളെയും കൂട്ടിക്കൊണ്ട് ഒററയാനെ നേരിട്ടു കാണുവാൻ പുറപ്പെട്ടു. അദ്ദേഹത്തിൻെറ ഭാഷയിൽതന്നെ ഇനി കഥ തുടരാം—"ഞങ്ങൾ അവനെ ആദ്യമായി കണ്ടത് തോട്ടത്തിൽ വേലക്കാരി വന്നിരുന്ന മലയാളപ്പുഴക്കാരിയായ പതിനെട്ടു വയസ്സു പ്രായംചെന്ന ഗുണമൊത്ത ഒരു സാധു ബാലികയെ അവൻ വധിച്ചതിൻെറ എട്ടാം ദിവസമായിരുന്നു. പകൽസമയം ദൂരെ തോട്ടത്തിലുള്ള ഉറപ്പായ ഒരു കുന്നിൽ അവൻ നിർഭയം നിലകൊള്ളുന്നതായി കണ്ടു. തോട്ടത്തിനും അടുത്തുള്ള കാട്ടിനും മദ്ധ്യേ വെട്ടിത്തെളിച്ച ബൗണ്ടറിയിലാണ് അവൻ നടന്നിരുന്നത്. ഞങ്ങൾ വനത്തിൽക്കൂടി ഒളി

വായി സഞ്ചരിച്ചു് അവൻ നിന്നിരുന്ന ഭാഗത്തെ സമീപിച്ചു. പക്ഷെ അതിനകം അവൻ അവിടെനിന്നു മറഞ്ഞുകഴിഞ്ഞിരുന്നു. ഏതായാലും അവന്റെ ചുവട്ടുകളുടെ അളവുകൾ എടുക്കുന്നതിനു ഒരു പ്രയാസവും നേരിട്ടില്ല. അവൻ സഞ്ചരിച്ചപ്പോൾ വഴികളിൽ ഉണ്ടായിരുന്ന വൃക്ഷശിഖരങ്ങളിൽ അവന്റെ മുതുക് ഉരച്ചിരുന്നതിനാൽ ഉയരവും അറിയുവാൻ ഞങ്ങൾക്കു കഴിഞ്ഞു. കൊമ്പുകളെ സംബന്ധിച്ചു ഞങ്ങൾക്കു ലഭിച്ചിരുന്ന കേൾവികൾ പരസ്പരവിരുദ്ധങ്ങളായിരുന്നു. അവകൾ കണ്ടു മനസ്സിലാക്കുവാൻ അന്നേ ദിവസം സാധിച്ചതുമില്ല. അടുത്ത ദിവസത്തെ ശ്രമത്തിൽ അവന്റെ വാല് മുറിഞ്ഞതല്ലെന്നും കൊമ്പുകൾ രണ്ടും ഒരേ നീളത്തിൽ ഉള്ളതു തന്നെയെന്നും ഞങ്ങൾ കണ്ടു മനസ്സിലാക്കി. ഈ വിവരങ്ങൾ ഉടൻതന്നെ ഗസററിൽ പ്രസിദ്ധീകരണത്തിനായി എഴുതി അയയ്ക്കുകയും ആനയെ വെടിവെച്ചു കൊല്ലുവാനുള്ള ഗവമ്മേന്റിന്റെ കല്പന പുറകെ പുറപ്പെടുകയും ചെയ്തു. ഏകദേശം ഒരാഴ്ച കഴിഞ്ഞപ്പോൾ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു നമ്മുടെ കററയാനെ വെടിവച്ചു കൊല്ലുവാൻ വരുന്നുണ്ടെന്നുള്ള വിവരം എനിക്കു എഴുതിവന്നു. മഹാറാണി റീജന്റു തിരുമനസ്സിലെ കററാലം എഴുന്നള്ളത്തുകാലത്താണു് തമ്പുരാനവർകൾ ആനവേട്ടയ്ക്കായി [illegible]ക്കരയിൽ വന്നുചേന്നതു്.




വടശ്ശേരിക്കരനിന്നും ഉദ്ദേശം ആറു മൈൽ നീളത്തിലുള്ള ഒരു റോഡ് മണിയാററുമുക്കുവരെ വരുന്നുണ്ട്. ആ സ്ഥലത്തുനിന്നും കഷ്ടിച്ചു് ഒരു മൈൽ നടന്നാൽ ചെങ്ങറത്തോട്ടത്തിൽ എത്താം. വലിയകോയിത്തമ്പുരാൻെറ ആനവേട്ടയിൽ സഹായത്തിനായി ചെങ്കോട്ടയിൽനിന്നും ഷിക്കാരിത്തലവനായ പുലിക്കണ്ണുതേവരുടെ മകനും, പീരുമേട്ടിൽനിന്നും ഡിപ്പ്യൂട്ടി റെയിഞ്ചർ മി. വുഡ്ഡും നേരത്തെ വന്നുചേർന്നിരുന്നു.

തിരുമനസ്സിലേക്ക് ഒററയാൻ ആനയെ കാണിച്ചുകൊടുക്കേണ്ട ചുമതല എനിക്കായിരുന്നു. ആ സ്ഥലമെല്ലാം നിശ്ചയമുള്ളവനും വിശ്വസ്തനും ഒരു നല്ല വേട്ടക്കാരനും ആയിരുന്ന മാദേവൻ എന്ന ഒരുവനെ ഞങ്ങളുടെ സഹായത്തിനായി എടുത്തു. അവൻ പരമസാധുവും മെലിഞ്ഞു മെയ്യൊതുക്കമുള്ള ഒരു മദ്ധ്യവയസ്കനും ആയിരുന്നു. നായ്ക്കളെക്കാൾ ഘ്രാണശക്തിയുള്ള നീണ്ടു കൂർത്ത ഒരു മൂക്കും അവനുണ്ടായിരുന്നു. അവൻെറ മൂക്കിൻെറ ഗുണം വലിയകോയിത്തമ്പുരാൻെറ ആനവേട്ടയെ എത്രത്തോളം വിജയപ്രദമാക്കിയെന്നു പിറകെ മനസ്സിലാക്കാം. വലിയകോയിത്തമ്പുരാൻ വടശ്ശേരിക്കര എത്തിയ ദിവസം തന്നെ ഞാനും മാദേവനുംകൂടി തേക്കിൻതോട്ടത്തിനു ചുററുമുള്ള ഘോരവനങ്ങളിൽ ഒററയാനെ അന്വേഷിച്ചു നടന്നു. ഒരു ഫലവും ഉണ്ടാകാതെ സന്ധ്യയോടുകൂടി ഞങ്ങൾ മടങ്ങിയെത്തി. ഞങ്ങളുടെ അന്നത്തെ സഞ്ചാരത്തിൽ ഒരു

ബലം പററി. തോട്ടത്തിന്റെ കിഴക്കുഭാഗത്തുള്ള ഒരു മലയുടെ ചരിവിൽക്കൂടി ആനത്താര വഴി ഞങ്ങൾ സഞ്ചരിച്ചു ചെന്നു് മുളംകാട്ടിനടുത്തുള്ള ഒരു തിരിവു തിരിഞ്ഞതും ഞങ്ങൾക്കു് ഒററയാൻ ദൃശ്യമായതും ഒന്നിച്ചുകഴിഞ്ഞു. മാതേവൻ വച്ചകാൽ പെട്ടെന്നു പിറകോട്ടു വലിച്ചപ്പോഴേയ്ക്കു ഞാൻ അയാളെ മുട്ടിക്കഴിഞ്ഞു. ഭാഗ്യവശാൽ ആനയുടെ പിൻഭാഗത്താണു് ഞങ്ങൾ ചെന്നതു്. അപ്പോൾ ഞങ്ങളും ആനയുമായി കഷ്ടിച്ചു 20 അടി ദൂരമേ ഉണ്ടായിരുന്നുള്ളു. കഥ കഴിഞ്ഞെന്നുതന്നെ ഞങ്ങൾ വിചാരിച്ചു. ശ്വാസം അടക്കി നിശ്ശബ്ദമായി കാലുകൾ പുറകോട്ടുവച്ചു് ആ വളവു തിരിഞ്ഞു് അടുത്തുനിന്ന ഒരു തേക്കുവൃക്ഷത്തിൽ കയറി ഞങ്ങൾ രക്ഷപ്രാപിച്ചു. അപ്പോൾ മാത്രമേ ശ്വാസം ശരിക്കു വീണുള്ളു. ഞങ്ങൾക്കു അവിടെ ഇരുന്നുകൊണ്ടു ആനയെ കാണാമായിരുന്നു. അവൻ നിശ്ശബ്ദനായി ഒരു ചലനവുംകൂടാതെ നില്ക്കുകയായിരുന്നു. നേരം അതിക്രമിച്ചിരുന്നതിനാൽ ഞങ്ങൾ അവിടെ ഇരുന്നുകൊണ്ടു് അവനെ ഒരപ്പിനോക്കി; ഒരു ഫലവുമുണ്ടായില്ല. എന്നുമാത്രമല്ല മനുഷ്യശബ്ദം കേൾക്കുന്നമാത്രയിൽ തല പറിച്ചെടുക്കാൻ ഓടി അടുക്കുന്ന അവൻ അചഞ്ചലനായി നില്ക്കുന്നതു കണ്ടു് അത്ഭുതവും തോന്നി. മാതേവൻ കൈയിലുണ്ടായിരുന്ന നാടൻ കുഴലിൽനിന്നും ഒരു വെടി പൊട്ടിച്ചു. എന്നിട്ടും അവനു് അനക്കമില്ല. അപ്പോഴാണു് ഞങ്ങൾക്കു കാര്യം മനസ്സിലായതു്. അതൊരു പൊട്ടൻ ആനയായിരുന്നു. അവനെ

ഞങ്ങൾക്ക പരിചയവുമുണ്ടായിരുന്നു. അവൻ വാൽക്കൃഷ്ണൻ തൊടട്ടത്തിരുന്നു. ഞങ്ങൾ മരത്തിൽനിന്ന ഇറങ്ങി അന്നത്തെ അന്വേഷണം മതിയാക്കി കെട്ടിടത്തിലേക്ക മടങ്ങി.

അടുത്ത ദിവസം രാവിലെ വീണ്ടും ഞങ്ങൾ അന്വേഷണങ്ങൾ തുടങ്ങി. മണിയാററു പാടത്തിനടുത്തു തലേ ദിവസം രാത്രിയിൽ ആന വിഹരിച്ചിരുന്ന അടയാളങ്ങൾ കണ്ടു. ചുവട്ട പരിശോധിച്ചതിൽ ഒററയാൻേറതുതന്നെ എന്നു മനസ്സിലായി. അതിനാൽ അവിടെ കാട്ടിനുള്ളിൽ കടന്ന് അന്വേഷിക്കാമെന്ന് തീർച്ചപ്പെടുത്തി. ഞങ്ങൾ രണ്ടുപേരും ജീവനെ കൈയിൽവച്ചുകൊണ്ട് അല്പദൂരം സഞ്ചരിച്ചു. അപ്പോൾ കാണാം നമ്മുടെ ഒററയാൻ ഈറക്കാട്ടിൽ പതുങ്ങിനിന്ന് ഉറങ്ങുന്നത്. ഉടനെതന്നെ വിവരം വടശ്ശേരിക്കരെയിൽ അറിയിച്ചു. ഒരു മണിക്കൂറനകം കാറിൽ വലിയകോയിത്തമ്പുരാനും നായാട്ടുകാരും വന്നു ചേർന്നു. ഡിവിഷനാഫീസരും, ഫാറസ്റ്ററന്മാരും ഗാർഡുകളും എല്ലാംകൂടി പന്ത്രണ്ടുപേരോളം തമ്പുരാൻേറകൂടെ ഉണ്ടായിരുന്നു ഞങ്ങൾ എല്ലാവരുംകൂടി ആന നിന്നിരുന്ന സ്ഥലത്തേക്ക തിരിച്ചു. ഡിവിഷനൽ ഫാറസ്റ്റ് ആഫീസരും ഞാനും ഒഴികെ മറെറല്ലാവരുടെ കൈയിലും തോക്കുണ്ടായിരുന്നു. അതിൽ മിക്കതും നാടൻ തോക്കുകളായിരുന്നു. വലിയകോയിത്തമ്പുരാൻേറ തോക്ക് നാനൂറു ഗജം ദൂരം പായുന്ന ഒന്നാംതരം

ഇംഗ്ലീഷ് റൈഫിൾ ഉണ്ടായിരുന്നു. വുഡ്ഡിന്റെയും തേവരുടെയും പക്കലും നല്ല റൈഫിൾതന്നെ ഉണ്ടായിരുന്നു. ഞങ്ങളുടെ യാത്രയിൽ ഒന്നാമത്തു മാതേവനും രണ്ടാമത്തു വലിയകോയിത്തമ്പുരാനും മൂന്നാമത്തു അദ്ദേഹത്തിന്റെ തോക്കും ഏന്തി ഞാനും എന്റെ പിറകിലായി മററുള്ളവരും സഞ്ചരിച്ചിരുന്നു. ഏകദേശം 200 അടി അകലത്തിൽവച്ച് മാതേവൻ ആനയെ വലിയകോയിത്തമ്പുരാനു ചൂണ്ടിക്കാണിച്ചുകൊടുത്തു. പക്ഷേ തിരുമേനി തോക്ക് എന്റെ കയ്യിൽനിന്നു വാങ്ങി ഉന്നംവെയ്ക്കുന്നതിനിടയിൽ ആന താഴെ ചരുവിലേയ്ക്കു ഇറങ്ങി അപ്രത്യക്ഷനായി. അന്നത്തെ വേട്ട അതോടെ അവസാനിച്ചു. അടുത്ത മൂന്നുദിവസം ഞങ്ങൾ തുടർച്ചയായി അന്വേഷണം നടത്തിയിട്ടും ആനയെ കണ്ടുകിട്ടിയില്ല. ആറാംദിവസം മടങ്ങിപ്പോകേണ്ടിയിരുന്നതിനാൽ വലിയകോയിത്തമ്പുരാൻ ഉൽക്കണ്ഠാകുലനായിത്തീർന്നു. എല്ലാ വിധവും അടുത്തദിവസം ആനയെ കണ്ടുപിടിക്കണമെന്ന് എന്നോട് വളരെ താത്പര്യമായി പറഞ്ഞു എന്നുമാത്രമല്ല ഞാൻ ആനയെ കണ്ടതിനുശേഷം മാത്രമേ തമ്പുരാനെ വരുത്തേണ്ടതുള്ളൂ എന്നും കല്പിച്ചു. തമ്പുരാൻ നിരാശനായി മടങ്ങേണ്ടിവരുമല്ലോ എന്നോർത്ത് വ്യസനിച്ചും, ഒററയാന്റെ ശല്യം അവസാനിച്ചില്ലല്ലോ എന്നോർത്തു ഭയന്നും ഞാൻ രാത്രി മുഴുവൻ കഴിച്ചുകൂട്ടി. അതിരാവിലെ എണീററു മാതേവനുമായി പുറപ്പെട്ടു. ഈശ്വരാധീനത്താൽ എട്ടുമണി ആയതോടുകൂടി

ഞങ്ങൾ ആനയെ വീണ്ടും കണ്ടെത്തി. ഉടൻതന്നെ വലിയകോയിത്തമ്പുരാനെയും നായാട്ടുകാരെയും വരുത്തി. അന്നത്തെ സഞ്ചാരത്തിൽ ഉദ്ദേശം പത്തുമണിക്കുമുമ്പായി തന്നെ ആനയെ തേക്കിൻതോട്ടത്തിനു കിഴക്കുവശമുള്ള പുൽക്കാട്ടിൽവച്ചു് കോയിത്തമ്പുരാന്ന് കാണിച്ചുകൊടുത്തു. അദ്ദേഹത്തെ, അടുത്തു നില്പുണ്ടായിരുന്ന തേമ്പാവുവൃക്ഷത്തിൻെറ ഒരു ഉയൎന്ന ശാഖയിൽ കയററി ഇരുത്തി. അതിനു താഴെ ഉള്ള ശിഖരങ്ങളിലും അടുത്തുനില്പുണ്ടായിരുന്ന മററു വൃക്ഷങ്ങളിലും ഓരോരുത്തർ കയറി രക്ഷാസ്ഥാനം ഉറപ്പിച്ചു. മാതേവനും ഞാനും മാത്രം രണ്ടു മരങ്ങളുടെ ചുവട്ടിൽ പതുങ്ങിനിന്നു. തമ്പുരാൻ ഇരുന്നിരുന്ന മരത്തിൽനിന്നും ഉദ്ദേശം മുന്നൂറടി അകലത്തിൽ ആന നില്പുണ്ടായിരുന്നു. പുല്ലിനു മുകളിൽക്കൂടി തമ്പുരാനുമാത്രം ആനയുടെ മുതുകു കഷ്ടിച്ചു കാണാമായിരുന്നു. അദ്ദേഹം ഇളച്ചുപായുന്ന തോട്ടാവച്ചു് അവിടമെങ്ങും ചലിക്കുമാറു് ഒരു നിറ ഒഴിച്ചു. നിറ ഒഴിഞ്ഞ ശബ്ദമല്ലാതെ മററു യാതൊരു അനക്കവും അവിടെ ഉണ്ടായില്ല. സ്വല്പം കഴിഞ്ഞു് എല്ലാവരും മരത്തിൽനിന്നു താഴെ ഇറങ്ങി വലിയകോയിത്തമ്പുരാൻെറ ചുററിനും പഞ്ചപുച്ഛമടക്കി വണങ്ങിനിന്നു. ഒരാൾ പറകയാണു്, തിരുമേനിയുടെ ഉണ്ടതറച്ച മാത്രയിൽ ആനയുടെ മുതുകിൽനിന്നും ഒരു കട്ട പൊടി പറന്നു എന്നു്. മറെറാരാൾ പറഞ്ഞു, വെടികൊണ്ടമാത്രയിൽ ആന തലകുത്തി എന്നു്. ഇങ്ങനെ അവരവരുടെ ഭാവനാശക്തിക്കൊത്തവണ്ണം ഓരോരുത്തരും ഓരോന്നു തമ്പുരാനോടു പറയു

വാൻ തുടങ്ങി. ഞാനും മാതേവനും തറയിൽ നിന്നിരു ന്നതുകൊണ്ട് ഒന്നും മിണ്ടിയില്ല. ഇതെല്ലാം കേട്ടതിനു ശേഷവും തമ്പുരാൻ ഒരക്ഷരം ഉരിയാടിയില്ല. എന്തെ ന്നാൽ അദ്ദേഹത്തിനു നല്ലവണ്ണം അറിയാമായിരുന്നു അവ രാരും അവിടെ യഥാർത്ഥത്തിൽ നടന്ന സംഭവം കണ്ടി ട്ടില്ലാ എന്നു്. അന്നേരത്തു സമയം ആനയ്ക്കു് വെടികൊണ്ടി രിക്കണമെന്ന ബലമായ സംശയം അദ്ദേഹത്തിന് ഉണ്ടാ യിരുന്നു. ഏതായാലും ആന നിന്നിരുന്ന സ്ഥലത്തേക്കു പോകാമെന്നുതന്നെ അദ്ദേഹം നിശ്ചയിച്ചു. പൂച്ചയ്ക്കു കയറിട്ടതുപോലെ ഞങ്ങളും അദ്ദേഹത്തെ അനുഗമിച്ചു ആന നിന്നിരുന്നിടത്തുചെന്നു. അവിടെ ആനയോ വെടി കൊണ്ടതായ വല്ല ലക്ഷ്യമോ ഉണ്ടായിരുന്നില്ല. ആന പോയ താരവഴി കുറച്ചു ദൂരംകൂടി പോകാമെന്ന് തമ്പു രാൻ കല്പിച്ചു. അങ്ങനെ പോകുമ്പോൾ ആനയുടെ ഒരു നിലവിളി ഞങ്ങൾ കേട്ടു. വീണ്ടും യാത്ര തുടങ്ങി അരമൈൽ സഞ്ചരിച്ചിരിക്കണം, അപ്പോൾ ഒരു മര ത്തിന്റെ താഴ്ന്ന കുററിക്കൊമ്പിൽ കുറച്ചു നീളത്തിൽ ഒരു കുടൽക്കഷണം തൂങ്ങിക്കിടക്കുന്നതു് മാതേവൻ കണ്ടു. താഴെ അഞ്ചാറു തുള്ളി രക്തവും വീണു കിടപ്പുണ്ടാ യിരുന്നു.

മാതേവനു് ഉടൻതന്നെ കാൎയ്യം മനസ്സിലായി. തമ്പുരാന്റെ വെടി ആനയുടെ വയററിലാണു് കൊണ്ട തെന്നും അതോടുകൂടി കുടൽ വെളിയിലേക്കു ചാടിയിട്ടു

ണ്ടെന്നും അത് മരത്തിൻെറ കൊമ്പിൽ ഉടക്കിയപ്പോൾ ആനയ്ക്കുണ്ടായ ദുസ്സഹമായ വേദനകൊണ്ടാണ് നിലവിളിച്ചതെന്നും മാതേവൻ ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചു. തമ്പുരാൻെറ മുഖത്ത് അപ്പോൾ കളിയാടിയ സന്തോഷം സീമാതീതമായിരുന്നു. ഇതോടുകൂടി ഞങ്ങൾക്കെല്ലാവക്കും ഉത്സാഹം വൎദ്ധിച്ചു. ആനയെ കണ്ടുപിടിക്കണമെന്നുള്ള അതിമോഹത്തോടെ ഞങ്ങൾ യാത്ര തുടന്നു. ഉച്ചതിരിയുന്നതുവരെ ആനയെ കണ്ടെത്തുവാൻ സാധിച്ചില്ല എത്ര ദുർഘടമായ സ്ഥലങ്ങളിൽ കൂടിയാണ് ഞങ്ങൾ സഞ്ചരിച്ചതെന്നു പറയുവാൻ പ്രയാസം. അവിടവിടെ വളരെ വളരെ ദൂരംവിട്ടു കണ്ടിരുന്ന ചില രക്തത്തുള്ളികളെ സൂക്ഷ്മതയോടെ പരിശോധിച്ചു കണ്ടുപിടിച്ച് ഞങ്ങൾക്ക് വഴി കാട്ടിയ മാതേവൻെറ സാമൎത്ഥ്യത്തെപ്പററി ഓരോ നിമിഷം ചെല്ലുംതോറും ഞങ്ങൾക്കു ബഹുമാനം വൎദ്ധിച്ചു കൊണ്ടിരുന്നു എന്തെന്നാൽ ചില തിരിവുസ്ഥലങ്ങളിൽ ശരിയായ മാൎഗ്ഗം തുടരുവാൻ പല വൈഷമ്യങ്ങളും നേരിട്ടിരുന്നു ആനകൾ പലവഴിക്കും അപ്പോൾ സഞ്ചരിച്ചു കാല്പാടുകളും വിസൎജ്ജിച്ചു രണ്ടങ്ങളും ആ സ്ഥലങ്ങളിൽ കാണാമായിരുന്നു. രണ്ടങ്ങളിൽ നിന്നും നിൎഗ്ഗമിച്ചുകൊണ്ടിരുന്ന ആവിയും ചൂടും ആറുന്നതിനുമുമ്പായി ഞങ്ങൾ അവയെ സമീപിച്ചിരുന്നു. ഏതുവഴിക്കാണ് ഒററയാൻ തിരിഞ്ഞതെന്നു ഒരു രൂപവും ഉണ്ടായില്ല. ഈ വിഷമസന്ധികളിലെല്ലാം മാതേവൻ ഞങ്ങളെ വിജയപൂൎവ്വം നയിച്ചിരുന്നു. ഒടുവിൽ ഞങ്ങൾ ഒരു വലിയ കാട്ടാന

പ്പുററത്തിൻെറ സമീപം ചെന്നുചേന്നു. വളരെ കുഞ്ഞുങ്ങളും, ഇടത്തരം വളൎന്നതും, വളരെ പ്രായംചെന്നതും ആയ ഇരുപതോളം ആനകൾ വട്ടംകൂടിനിന്നു് കളിച്ചു പുളയുന്ന ഒരു പള്ളത്തിൽ ഞങ്ങൾ ചെന്നെത്തി. അവിടത്തെ നനവുള്ള മണ്ണിൽ ധാരാളം ഉപ്പുരസാംശം ഉള്ളതിനാൽ അതു് തിന്നുന്നതിനായിട്ടാണു് ആനകൾ അവിടെ കൂടിയിരിക്കുന്നതെന്നു് മാതേവൻ ഞങ്ങളോടു പറഞ്ഞു. ഞങ്ങൾ വീണ്ടും യാത്ര തുടന്നു. ഉദ്ദേശം രണ്ടുമണിയായപ്പോൾ ഞങ്ങൾ പുൽക്കാട്ടിൽനിന്നും ഒരു പച്ചയിൽ പ്രവേശിച്ചു. അവിടെ ആദ്യമായി ഒരു വള്ളിക്കെട്ടിനെ ചുററിവളഞ്ഞു പോകേണ്ടിയിരുന്നു. വളവു തിരിഞ്ഞതും മതേവൻ ആന എന്നു പറഞ്ഞു പുറകോട്ടു മാറിയതും ഒന്നിച്ചു കഴിഞ്ഞു. അപ്പോൾ അവിടെ നടന്ന ബഹളം ഇന്നും ഓൎത്തു് ഞാൻ ചിരിക്കാറുണ്ടു്. രക്ഷാമാൎഗ്ഗം ആരായുന്നതിൽ ഓരോരുത്തരും വ്യാപൃതരായി. ചിലർ ഓടി മരത്തിൽ കയറാൻ ഭാവിച്ചു. ചെങ്കോട്ടയിൽനിന്നു വന്ന തടിയനായ ഷിക്കാരിയുടെ പുറകോട്ടുള്ള പാച്ചിൽ തമ്പുരാനെയും മറിച്ചിട്ടുകൊണ്ടായിരുന്നു. ഇതു കണ്ടു തമ്പുരാൻെറ അടുക്കലേക്കു ഓടിച്ചെല്ലാൻ ഭാവിച്ച മി: വുഡ്ഡ് ചുവടു പിഴച്ചു ചരിഞ്ഞുകിടന്നിരുന്ന ഒരു കററപ്പുല്ലിൽ ചവുട്ടി വഴുതി ബാണം പായുന്നതുപോലെ താഴെയുള്ള കുണ്ടിലേക്കു പതിച്ചു. അല്പനിമിഷത്തിനുള്ളിൽ എല്ലാം ശാന്തമായി. മാതേവൻ സാവധാനത്തിൽ വീണ്ടും ആ വളവുതിരിഞ്ഞു് ആനയെ

നോക്കി. അവിടെ കണ്ടതു് നമ്മുടെ ഒററയാൻതന്നെ യായിരുന്നു. വെള്ളമുള്ള വള്ളികൾ പറിച്ചു തിന്നു കൊണ്ടു് അവൻ ഗമിക്കുകയായിരുന്നു ആ പോക്കിൽ തമ്പുരാൻ ഒന്നുകൂടി വെടിവച്ചു. വെടിയും ഏററുകൊണ്ടു അവൻ പിന്നെയും പാഞ്ഞു. ഞങ്ങൾ അവനെ വിടാതെ അനുഗമിച്ചു. അവൻ ഒരു പാറയുടെ ചരുവിൽ കൂടി പോയപ്പോൾ ഞങ്ങൾ പാറയുടെ മുകളിൽ കയറി. തമ്പുരാൻ മൂന്നാമത്തും വെടിവച്ചു. ആ കൂട്ടത്തിൽ ഞങ്ങളുടെ കൂടെയുണ്ടായിരുന്ന അവിവേകിയായ ഒരു ഗാർഡും ഒരു വെടിവച്ചു. തമ്പുരാൻ പറയാതെ മററാരും വെടിവെപ്പാ ട്ടിക്കരുതെന്നുണ്ടായിരുന്ന കർശന ഉത്തരവിനെ അവൻ അറിഞ്ഞോ അറിയാതെയോ ലംഘിച്ചുപോയി. തമ്പുരാൻ അവനെ ഒന്നു നോക്കി. അവൻ നെടുംപാടെ പാറയിൽ മലന്നുവീണു കൈകൾ രണ്ടും നീട്ടി നിശ്ചലനായി ശ്വാസം വിടാതെ കിടന്നു. ദയാലുവായ തമ്പുരാൻ ഞങ്ങളോടു ഇലകൾ പറിച്ചു അവനെ വീശുവാൻ ആജ്ഞാപിച്ചു. അവനെ ഉപദ്രവിക്കരുതെന്നു ഡിവിഷനാഫീസരോടും കല്പിച്ചു. സ്വല്പം കഴിഞ്ഞു് അവൻ ജീവനുള്ള ലക്ഷണ ങ്ങൾ കാണിച്ചുതുടങ്ങി. സാവധാനത്തിൽ അവൻ ഞങ്ങ ളോടൊപ്പം യാത്രചെയ്തു. അപ്പോഴേക്കും മണി മൂന്നായി. എല്ലാവർക്കും വിശപ്പും ദാഹവും വർദ്ധിച്ചു. തമ്പുരാൻ കൊണ്ടുവന്നിരുന്ന ബിസ്കററും, ലെമൺജൂസും ഞങ്ങൾ ക്കെല്ലാം തന്നു. എത്ര സ്നേഹത്തോടും ജാതി ചിന്തയില്ലാ തെയും ആണ് അദ്ദേഹം ഞങ്ങളോടു പെരുമാറിയതെന്നു

എഴുതി അറിയിക്കുവാൻ എൻെറ പേനയ്ക്കു ശക്തിയില്ല തന്നെ. ഞങ്ങൾ വീണ്ടും ഒററയാനെ അനുധാവനം ചെയ്തു. ആ പാറക്കെട്ടിൽക്കൂടി ഞങ്ങൾ ഇറങ്ങിചെന്നതു ദൈവാധീനത്താൽ മണിയാററിലേക്കായിരുന്നു. അച്ഛസ്ഫടികജലം ആററിൻെറ ഒരു കരപററി ഒഴുകുന്നുണ്ടായിരുന്നു. ഞങ്ങളെ കണ്ടമാത്രയിൽ ഒററയാൻ ഞങ്ങളെ എതിരിടാൻ നേരിട്ടുവന്നു. ആശയററ അവനിൽ പ്രതികാരബുദ്ധി അങ്കുരിച്ചു. പത്തുപതിനഞ്ചടി മുമ്പോട്ടു വന്നിട്ട് പരവശതയോടെ അവൻ മടങ്ങി. ഇതിനകം ഞങ്ങൾ എല്ലാവരും ഓടി പാറപ്പുറത്തു കയറി രക്ഷപ്പെട്ടു. അവിടെ നിന്നിരുന്ന ഒരു ഇലവിൽ കയറി നോക്കിയപ്പോൾ ആന തിരിച്ചുപോകുന്നതായി കണ്ടു ഞങ്ങൾ വീണ്ടും പിന്തുടന്നു. അടുത്ത വളവിൽവച്ചു് ഒരു വെടികൂടിവച്ചു. അതോടുകൂടി അവൻ പുറകോട്ടിരുന്നു. അടക്കാൻ പാടില്ലാത്ത സന്തോഷത്തോടുകൂടി ഞങ്ങൾ തമ്പുരാനും, റിജൻറു തിരുമനസ്സിലെയും ആകാശം ഭേദിക്കുമാറു തുടർച്ചയായി ചീയേഴ്സു വിളിച്ചു. വിളി അവസാനിച്ചപ്പോൾ ആന എഴുന്നേററു നടന്നു തുടങ്ങി. പരുന്തു റാഞ്ചി ഇടുന്ന കോഴിക്കുഞ്ഞുങ്ങളെ തകരപ്പാട്ട കൊട്ടി രക്ഷപ്പെടുത്തുന്ന കഥ അപ്പോൾ എൻെറ ഓൎമ്മയിൽവന്നു. അതുപോലെ ഞങ്ങളുടെ ശബ്ദകോലാഹലം ഒററയാനേയും തൽക്കാലം ജീവിപ്പിച്ചിരിക്കണം. പക്ഷേ അവൻ എഴുന്നേററു പത്തുപന്ത്രണ്ടു ചുവടുവയ്ക്കുന്നതിനകം തമ്പുരാൻെറ കുഴലിൽ നിന്നും ഒഴിഞ്ഞ മറെറാരു വെടി അവനെ എന്നെന്നേയ്ക്കു

മായി നിലം പതിപ്പിച്ചു. അവൻെറ കൊമ്പുകളിൽ ഒന്നിന 102 റാത്തലും മറേറതിന 98 റാത്തലും ഭാര മുണ്ടായിരുന്നു. ഇത്ര കരുത്തും വിരോധവുമുള്ള ഒരു ഒററ യാനെ എനിക്ക പിന്നീട്ട കാണുവാൻ കഴിഞ്ഞിട്ടില്ല.

---

## കരടിയും, വെള്ളത്താക്കുവും

തിരുവിതാംകൂർ വനങ്ങളിൽ ആരും സഞ്ചാരമില്ലാത്ത ഭാഗങ്ങൾ വിരളമെന്നുതന്നെ പറയാം. എങ്കിലും മനുഷ്യ പാദസ്പൎശമേററിട്ടില്ലാത്ത അപൂൎവം ചില "വെർജിൻ ഫാറസ്റ്റ്" ഇവിടെ ഇല്ലാതില്ല. ചെങ്കോട്ട ഡിവിഷനിൽ പെട്ട ചെന്തുരുണി മലകളിലും കോട്ടയം ഡിവിഷനിൽ പെട്ട കാന്തമലയിലും മനുഷ്യർ ഇതുപൎയ്യന്തം കണ്ടുപിടി ച്ചിട്ടില്ലാത്ത ദുൎഗ്ഗമവനവിഭാഗങ്ങൾ കിടപ്പുണ്ടെന്നു പറയ പ്പെടുന്നു പൎവതാരോഹണകുതുകികളുടെ പൎയ്യവേക്ഷണ ത്തിനായി ഈ ഭാഗം വിട്ടുകൊണ്ട് എനിക്കനുഭവമായ കാൎയ്യങ്ങളിലേക്ക പ്രവേശിക്കാം. കിഴക്കൻ മലകളിൽ മിക്കവാറും തെക്കെ അററം മുതൽ വടക്കെ അററംവരെ തൊട്ടുതൊട്ടും അല്ലാതെയും കാപ്പിയും, തേയിലയും, റബ്ബറും കൃഷിചെയ്യപ്പെടുന്ന തോട്ടങ്ങൾ കാണാവുന്ന താണ്. ഇവിടത്തെ റിസർവ് വനങ്ങളെ ഒരു മററാ സമുദ്രമായി ഉപമിക്കാമെങ്കിൽ ഇത്തരം തോട്ടങ്ങളെ അതിലുള്ള ഓരോ ദ്വീപായി ചിത്രണംചെയ്യുന്നതിൽ വലിയ അസാംഗത്യമുണ്ടെന്നു തോന്നുന്നില്ല. ഈ വന

ങ്ങളിലെല്ലാം പല തരത്തിലുമുള്ള ദുഷ്ടമൃഗങ്ങൾ നിവസിക്കുന്നുണ്ട്. ചില പ്രത്യേകകാലങ്ങളിൽ ഓരോ തരം പക്ഷികൾ പടിഞ്ഞാറൻ കരകളിലുള്ള പാടങ്ങളിലും സമുദ്രതീരങ്ങളിലും വന്നിറങ്ങാറുള്ളതുപോലെ ആന, കടുവാ മുതലായ കാട്ടുജന്തുക്കളും ഊഴംപററി ഓരോരോ സ്ഥലങ്ങളിൽ സഞ്ചരിക്കാറുണ്ട്. മൈസൂർ മുതൽ മഹാമേരുവരെ കാലാകാലം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ആനപ്പററങ്ങളെ ഞാൻ കണ്ടിട്ടുണ്ട്. വനത്തിലുള്ള അരുവികളിലും, തടാകങ്ങളിലും വേനൽക്കാലത്ത് വെള്ളം കുറയുകയും ചിലേടത്ത് നിശ്ശേഷം വററിപ്പോകുകയും ചെയ്യാറുണ്ട്. അതുപോലെതന്നെ കാട്ടുതീപിടിച്ചു് തൃണവൃക്ഷങ്ങളും തരുലതാദികളും നശിക്കുന്നുമുണ്ട്. ഇങ്ങനെ വെള്ളത്തിന്റെ തീററിസ്സാധനങ്ങൾക്കും ഓരോ സ്ഥലത്തും സംഭവിക്കാറുള്ള വൃദ്ധിക്ഷയമനുസരിച്ചു് മൃഗങ്ങളും ഓരോരോ ദിക്കിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു. കാട്ടുജാതിക്കാരായ ഊരാളി, പണ്ടാരം, വേട്ടുവൻ മുതലായ "മനുഷ്യമൃഗ"ങ്ങളും വനത്തിൽ അലഞ്ഞുതിരിഞ്ഞു് കരയാമകളെ പിടിച്ചും, കിഴങ്ങുകൾ മാന്തിയെടുത്തും, തേൻ, കുന്തിരിക്കം, കോലരക്ക് മുതലായ ചെറുവനവിഭവങ്ങൾ ശേഖരിച്ചും മററു മൃഗങ്ങളോടൊപ്പം സഞ്ചരിക്കാറുണ്ട്. അങ്ങനെ മനുഷ്യരും ക്ഷുദ്രമൃഗങ്ങളും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വനങ്ങളിൽ ഇവർ രണ്ടു കൂട്ടരുടേയും സംഘട്ടനം സുലഭമല്ലേ എന്നും അതുമൂലമുള്ള ആപത്തുകൾ സഹജമല്ലേ എന്നും ജിജ്ഞാസുക്കളായ വായനക്കാർ ചോദിച്ചേക്കാം. അവരോട് എനിക്കു പറയുവാനുള്ളത് ഇത്ര

മാത്രമാണ്. സയൻസിൻെറ ഇതുവരെയുള്ള സകല കഴിവുകളും പ്രദർശിപ്പിക്കപ്പെടുന്ന ജനനിബിഡമായ പരിഷ്കൃതപട്ടണത്തിൽ സൈക്കിൾ, മോട്ടോർകാർ, ട്രാൻസ്പോർട്ടുബസ്സ്, ലോറി, ആകാശ വിമാനം മുതലായ യന്ത്രപ്പിശാചുക്കളിൽനിന്നും, അതുകളെ നിയന്ത്രിക്കുന്ന വെകിളിപിടിച്ച മനുഷ്യരിൽനിന്നും അനുനിമിഷം സംഭവിച്ചുകൊണ്ടിരിക്കുന്ന ജീവനാശങ്ങളേക്കാൾ എത്രയോ ചുരുങ്ങിയ ഒരു നാശം മാത്രമേ തിന്നുകൊഴുത്തു് സ്വതന്ത്രരായി വിഹരിക്കുന്ന മാംസഭോജികളായ ദുഷ്ടമൃഗങ്ങളിൽനിന്നും നിരുപദ്രവികളായ മനുഷ്യർക്കുണ്ടാവുന്നുള്ളു. മൃഗങ്ങളുടെ സൈ്വരവിഹാരത്തെ മനഃപൂർവ്വം വിഘ്നപ്പെടുത്തുന്ന ദുഷ്ടബുദ്ധികളായ മനുഷ്യരെയാണ് അവററ സാധാരണ ഉപദ്രവിക്കാറുള്ളതു്. ചിലപ്പോൾ അവരുടെ ജീവരക്ഷാ പരിശ്രമവഹളത്തിൽ അകപ്പെട്ടു് നിരപരാധികളായ അപൂർവ്വം ചില പാന്ഥന്മാരും മൃതിയടഞ്ഞു എന്നുവരാം. എങ്കിലും മൃഗങ്ങളുടെ പ്രവൃത്തി സാഹസികന്മാരായ മോട്ടോർ ഡ്രൈവറന്മാരുടേതിനേക്കാൾ കാരുണ്യമേറിയതായിരിക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല.

ഒരു ദിവസം രാവിലെ ഞാൻ പുനലൂരിനു് പത്തുനാഴിക വടക്കുകിഴക്കായുള്ള ചാലിയക്കര റിസർവിൽ "കാക്കപൊന്നയം" എന്ന സ്ഥലത്തുനിന്നും മടങ്ങി കരിപ്പൻതോട്ട് ഗാർഡ് സ്റ്റേഷനിലേക്കു വരികയായിരുന്നു. ആഭ്രം കുഴിച്ചെടുക്കുന്ന ഒരു ഖനി അവിടെ ഉള്ളതുകൊണ്ടാണ് ആ സ്ഥലത്തിനു് കാക്കപൊന്നയം എന്ന പേരുവന്നതു്.

സാഹിത്യകാരന്മാരായ സഹൃദയന്മാർപോലും തല കുനിച്ചുപോകത്തക്കവിധം തന്മയത്വമുള്ള പേരുകൾ സൃഷ്ടിക്കുവാൻ കാട്ടുജാതിക്കാൎക്കുള്ള പാടവം ഒന്നു വേറെതന്നെയാണ്. വൈശ്യന്നഴികത്തു മി. രാമവൎമ്മതമ്പാൻ ഫാറസ്റ്റർ ആയിരുന്ന കാലത്ത് ഒരിക്കൽ ഒരു കാട്ടാനയുടെ ആക്രമണത്തിൽനിന്നും അദ്ദേഹത്തിനു ഓടിരക്ഷപ്പെടേണ്ടതായിവന്നു. ആ ഓട്ടത്തിൽ അദ്ദേഹം ഒരു പാറയിൽ മുട്ടിവീഴുകയുണ്ടായി. ഇന്നും ആ പാറയെ "തമ്പാൻമുട്ടിപ്പാറ" എന്നാണ് കാട്ടുജാതിക്കാർ വിളിച്ചുവരുന്നത്. ഈ പേരുകൾ തന്നെയാണ് കാലക്രമത്തിൽ സൎക്കാരിന്റെ അധികൃതമായ റിപ്പോർട്ടുകളിലും സ്ഥലംപിടിക്കാറുള്ളതു.

ഞാൻ സഞ്ചരിച്ചിരുന്ന വഴിക്കു നാലടിയോളം വീതി ഉണ്ടായിരുന്നു. ഇരുവശവും ഒന്നര ആൾ പൊക്കത്തിൽ മേച്ചിൽ പുല്ല് വളൎന്നു നിന്നിരുന്നു. ഞാൻ വെരുകുഴി എന്ന സ്ഥലവും കടന്ന് അല്പം മുമ്പോട്ടുചെന്നപ്പോൾ ഉഗ്രനായ ഒരു കടുവാ എനിക്കഭിമുഖമായി മിന്നിത്തിളങ്ങുന്ന വീതിയുള്ള വരകളോടുകൂടി വഴിയിൽ കിടക്കുന്നതു കണ്ടു. അവൻ ഇളംവെയിലേററു മയങ്ങുകയായിരുന്നു. ആ സമയത്ത് അവിടെ കടുവാ കാണുമെന്നുള്ള പ്രതീക്ഷ എനിക്ക് അശേഷം ഉണ്ടായിരുന്നില്ല. അതിനാൽ എന്റെ കണ്ണുകൾ എന്നെ വഞ്ചിക്കുകയാണെന്നൊരു തോന്നൽ ആദ്യം എനിക്കുണ്ടായി. തിക്കനൽ എടുക്കാൻ ചെല്ലുന്ന ചെറുപൈതൽപോലെ ഞാൻ വിവേകമില്ലാതെ വീണ്ടും കടുവായെ സമീപിച്ചു. ഏക

ദേശം 20 അടി അടുത്തപ്പോൾ ഞാൻ ധരിച്ചിരുന്ന ബൂട്ട്സിൻെറ ശബ്ദം അവനെ ഉണർത്തിയിരിക്കണം. അവൻ സാവധാനത്തിൽ എഴുന്നേററുനിന്ന് വാപൊളിച്ചു കോട്ടുവായിട്ടു. അവൻ വഴിയുടെ ഒരു വശത്തുള്ള പുൽക്കാട്ടിലേക്കു പിന്നീടു ചാടി മറയുകയാണുചെയ്തത്. അപ്പോൾ എനിക്കു് പ്രജ്ഞ ഉണ്ടായിരുന്നോ ഇല്ലയോ എന്നു് ഇപ്പോഴും പറയുവാൻ നിവൃത്തിയില്ല. എന്തെന്നാൽ എനിക്കു് ഓർമ്മവീണപ്പോൾ ഞാൻ വെരുകുഴിവയലിൽ കൃഷി സൂക്ഷിപ്പുകാരൻ മുത്തുക്കൻ പാർത്തിരുന്ന പുരത്തറയിൽ ഇരിക്കുന്നതായിട്ടാണു് കണ്ടതു്. ഒരു കാര്യം നിശ്ചയമാണു്. ഉടലിനു് ഏകദേശം എട്ടടി നിളം ഉണ്ടായിരുന്ന ആ വ്യാഘ്രം അതുപര്യന്തം മനുഷ്യമാംസത്തിൻെറ രുചി അറിഞ്ഞിരിക്കുകയില്ല.

ഭാവനാസമ്പന്നരായ കഥാകൃത്തുകൾ അവരുടെ ഹൃദയമൂശയിൽ വാർത്തെടുക്കുന്ന സംഭ്രമജനകമായ ചില രംഗങ്ങൾ ഇന്നത്തെ പേരെടുത്ത സിനിമാതാരങ്ങളെ കൊണ്ടു് അഭിനയിപ്പിച്ചു കാണിക്കുമ്പോൾ അവ കാണികൾക്കു വിശ്വസിക്കുവാൻ നിവൃത്തിയില്ലാത്തവിധം അത്ര അത്ഭുതാവഹമായി തോന്നാറുണ്ടു്. ഈ അടുത്തകാലത്തു് കൊല്ലം സിനിമാതീയേററിൽ എനിക്കു് അത്തരം ഒരു സംഭവം കാണുവാനിടയായി. ഭൂലോകസുന്ദരിയായ ഒരു ദാസിയിൽ അനുരക്തനായ അവളുടെ കാമുകൻ കോളും മഴയുമുണ്ടായിരുന്ന ഒരു അർദ്ധരാത്രി സ്വഗൃഹത്തിൽനിന്നും അവളുടെ സമീപത്തേയ്ക്കുള്ള പ്രയാണത്തിൽ മതിമറന്നു് മതിലിനരികെയുള്ള ഒരു മരത്തിൽ വള്ളിപോലെ തൂങ്ങി

ക്കിടന്ന ഒരു വലിയ പാമ്പിൻെറ വാലിൽ പിടിച്ചു മതിൽ ചാടിക്കടക്കുന്ന രംഗമായിരുന്നു അതു്. അവിടെ കൂടിയിരുന്നവരിൽ പലരും ഇതൊരു അത്ഭുതസംഭവമായി കരുതി. എനിക്കു അതിൽ ഒട്ടും അത്ഭുതം തോന്നിയില്ല. ഒരു ദിവസം ഞാൻ എടമണ്ണൂരിന്ന് അടുത്തുള്ള അയിരനല്ലൂർ റിസർവിൽകൂടി സഞ്ചരിക്കുമ്പോൾ വഴി വിട്ട് അല്പം അകലെയുള്ള ഒരു കുഴിയിൽ ഒരു മൂട നല്ല ചൂരൽ വളൎന്നു നിൽക്കുന്നതു കണ്ടു. കിഴങ്ങോടുകൂടി അതു പിഴുതെടുക്കുവാൻ ഞാൻ വഴിയിൽനിന്നും താഴോട്ടിറങ്ങി കുഴിയിലേയ്ക്കു ചെന്നു. അപ്പോൾ അതിൻെറ മറവിൽ ബലിഷ്ഠനായ ഒരു ചടയൻകരടി പുററുകൾ ഇളക്കി തിന്നുകൊണ്ടു നിൽക്കുന്നതു കണ്ടു. ഭയപരവശനായി ഞാൻ പുറകോട്ടോടി. ആ ഓട്ടത്തിൽ അല്പം മാൎഗ്ഗഭ്രംശം വന്നുപോയതിനാൽ വഴിയിലേയ്ക്കു ചാടിക്കയറുവാൻ നിവൃത്തിയില്ലാത്ത ഒരു ദുൎഘടസ്ഥാനത്താണു് ചെന്നുചേൎന്നതു്. അതിനാൽ അവിടെ നിന്നിരുന്ന ഒരു ചെറുമരത്തിൽ പിടിച്ചു മുകളിലോട്ടു കയറി വഴിയിലേയ്ക്കു ചാടേണ്ടതായിവന്നു. വഴിയിൽനിന്നുകൊണ്ടു് താഴെ കുഴിയിലേയ്ക്കു കണ്ണോടിച്ചപ്പോൾ കരടി എന്നെ പിന്തുടരുന്നില്ലെന്നു മനസ്സിലായി. കുറച്ചാരാശ്വാസം തോന്നി എങ്കിലും നെററിത്തടത്തിൽ കൂടി സ്വേദകണങ്ങൾ നിൎച്ചാലുപോലെ ഒഴുകുന്നുണ്ടായിരുന്നു. ഞാൻ പാക്കററിൽ നിന്നു കൈലേസ് എടുത്തു മുഖം തുടയ്ക്കുവാൻ ഭാവിച്ചു. അപ്പോൾ എൻെറ ഉള്ളംകൈകളിൽ രക്തം പുരണ്ടിരിക്കുന്നതായിക്കണ്ടു് ഞാൻ അത്ഭുതപ്പെട്ടു അതേ തുട

ന്നുള്ള അന്വേഷണത്തിൽ ഞാൻ വ്യഗ്രതയോടുകൂടി പിടിച്ചുകയറിയ തൈവൃക്ഷത്തിൽ തലകീഴായി തടിയോടു പററിക്കിടന്നിരുന്ന നിർദ്ദോഷിയായ ഒരു പാമ്പിന്റെ തലയും ശരീരവും നിർദ്ദയമാംവണ്ണം തടിയോടുചേർത്തമർത്തി ചമ്മന്തിയാക്കിയ കഥ മനസ്സിലായി. എന്റെ പ്രഥമ പിടിത്തം ഭാഗ്യവശാൽ പാമ്പിന്റെ തലയ്ക്കുതന്നെ ആയത് എന്റെ ആയുസ്സിന്റെ ബലമെന്നേ പറയാനുള്ളു. സർവ്വശക്തനായ ജഗൽപിതാവിന്റെ കാരുണ്യമേറിയ കൈകൾ എപ്പോഴും നമ്മെ വലയം ചെയ്തിരിക്കുകയാണെന്നുള്ളതിനു ഇതിൽക്കവിഞ്ഞ ലക്ഷ്യം എന്താണു വേണ്ടത്. അതിനുശേഷം കരടിയിൽനിന്നും എളുപ്പം രക്ഷപ്പെടേണ്ട മാർഗ്ഗങ്ങളെ കുറിച്ചു ഞാൻ ആലോചിച്ചു. ഒരു തീപ്പെട്ടി കൈവശമുണ്ടെങ്കിൽ കരടിയിൽനിന്നും രക്ഷ പ്രാപിക്കാം. തീയെ ഭയപ്പെടുന്നത്ര കരടി മററൊന്നിനേയും ഭയപ്പെടുന്നില്ല. രോമം വളർന്നു ചടപിടിച്ചുകിക്കുന്ന അതിന്റെ ശരീരത്തിൽ തീപ്പെട്ടിക്കോൽ ഉരച്ചിട്ടുലത്തെ കഥ പറയാനുണ്ടോ ?

കറവുകാരൻ വെള്ളത്തകണ്ണും ഒരു കരടിയുമായി കയ്യനയത്തിൽവച്ചു നടന്ന ഗുസ്തിയെ സംബന്ധിച്ചുള്ള വിവരങ്ങൾ വളരെ രസാവഹമാണ്. വെള്ളത്തകണ്ണു ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ എന്നു എനിക്കു നിശ്ചയമില്ല. ഞാൻ അവനെ അവസാനമായി കണ്ടിട്ടു എട്ടു വർഷത്തിനുമുമ്പായിരുന്നു. കാട്ടിലെ വഴികൾ അറിയുന്നതിനായി ഞാൻ അവനെ പലപ്പോഴും കൂട്ടിക്കൊണ്ടു പോയിട്ടുണ്ട്. അവനു മനുഷ്യരൂപി ആരെങ്കിലും

അവന്റെ തല വെറും ഒരലങ്കാരത്തിനുമാത്രം ഉള്ളതായിരുന്നു. ഭയത്തെക്കുറിച്ചോ അവൻ ചെയ്യുന്ന പ്രവൃത്തികളുടെ ഭവിഷ്യത്തിനെക്കുറിച്ചോ യാതൊരു ചിന്തയും അവനില്ലായിരുന്നു. അവൻ പരേതനായ മി കെ. പി. രാമൻപിള്ളയുടെ വക സ്ഥലത്തിനടുത്തുള്ള ഒരു തോട്ടിന്റെ തിട്ടയിൽവച്ചു് ഒരു കരടിയെ കണ്ടുമുട്ടി. കണ്ടമാത്രയിൽ കരടി അതിന്റെ മുൻകാലുകൾ രണ്ടും കൈകൾപോലെ ഉയർത്തി പിൻകാലുകളിൽ നടന്നു് വെളുത്തകുഞ്ഞിനോടടുത്തു. ഉത്തരക്ഷണത്തിൽ അവനും കൈകൾ വിടുർത്തി ഫയൽമാന്മാർ ഗോദായിൽ പിടിച്ചു നിൽക്കുന്നതുപോലെ തയാറെടുത്തുനിന്നു. അവന്റെ കണ്ണുകൾ കുത്തിപ്പൊട്ടിക്കുവാനും മൂക്കു് പറിച്ചെടുക്കുവാനും കരടി നീട്ടിക്കൊണ്ടിരുന്ന കരങ്ങളെ അവൻ ശക്തിയായി തട്ടിമാറ്റിക്കൊണ്ടിരുന്നു. അങ്ങനെ കുറെനേരം കഴിഞ്ഞപ്പോൾ രണ്ടുപേരും കടന്നു പിടികൂടി. അതോടുകൂടി അവർ തിട്ടയിൽനിന്നും മറിഞ്ഞു് താഴെ തോട്ടിൽ വീണു. വീഴ്ചയോടുകൂടി എങ്ങനെയോ വെളുത്തകുഞ്ഞിന്റെ നീണ്ടകൈക്കു് കരടിയുടെ ഉണ്ണാക്കിൽ അകപ്പെട്ടു. സാധുമൃഗത്തിനു് എങ്ങനെ എങ്കിലും വെളുത്തകുഞ്ഞിന്റെ കൈ വെളിക്കെടുത്താൽ മതി എന്നായി. അവൻ അതു സാധിച്ചു. പിന്നീടു ഒരു നിമിഷംപോലും അവിടെ നില്ക്കാതെ കരടി കണ്ട[illegible] ഓടി മറഞ്ഞു. വെളുത്തകുഞ്ഞിന്റെ മൂക്കു[illegible] മുൻനിരകളിലെ പല്ലും പോയി, പരവശനായി കുറെ [illegible]വിടെ കിടന്നശേഷം ഒടുവിൽ രക്തവും ഒലിപ്പി[illegible]കൊണ്ടു് അവൻ സന്ധ്യയോടുകൂടി വീട്ടിൽ ചെന്[illegible]. അവനെ എനിക്കു പരിചയമായപ്പോഴും മൂക്കു [illegible] പല്ലുകൊഴിഞ്ഞും ഇരുന്നിരുന്നു.

---

# ചെന്തുരുണി മലയിലെ കോഴിപ്പൂവൻ

തിരുവിതാംകൂറിലെ ഘോരവനങ്ങളിൽ സർവ്വപ്രധാനമായ ഒന്നാണ് ചെന്തുരുണിവാലി. ചെന്തുരുണിമലകളുടെ ഒരു വശം അതിഭയങ്കരവും മറുവശം അതിമനോജ്ഞവുമാണ്. ഈ ഭൂമണ്ഡലത്തിൽ മറെറാരിടത്തും കണ്ടെത്തുവാൻ സാദ്ധ്യമല്ലാത്ത അപൂർവ്വജാതി തരുലതകളും, പക്ഷിമൃഗാദികളും, ഇഴജന്തുക്കളും അവിടെ ഉണ്ട്. വനം ഡിപ്പാർട്ടുമെൻറിൻെറ പിതാവെന്നറിയപ്പെട്ടിരുന്ന കൺസർവേററർ ബോർഡിലൻ ദൊരയ്ക്കു് ചെന്തുരുണിവാലിയേക്കാൾ സുപരിചിതവും, സുമധുരവും, ആയ ഒരു വനവിഭാഗം വേറെയുണ്ടായിരുന്നില്ല. ഇന്ന് തിരുവിതാംകൂർ ഭണ്ഡാഗാരത്തെ സവിശേഷം പോഷിപ്പിക്കുന്ന വരവിനങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്തതും ധനസമ്പാദനകുതുകികളായ വിദേശവണിക്കുകളുടെ ഇങ്ങോട്ടുള്ള പ്രവാഹത്തെ പ്രേരിപ്പിക്കുന്നതുമായ ഒന്നാണ് കുളവു്—കാരാഞ്ഞിലിവിക്രയം. കുളവു്—കാരാഞ്ഞിലിക്കച്ചവടം എന്നു പറഞ്ഞാൽ തടിക്കച്ചവടക്കാരല്ലാത്ത തിരുവിതാംകൂറുകാർക്ക് ഈ ജാടിമരമെന്നോ പച്ചമരമെന്നോ എന്ന് നിശ്ചയമുണ്ടായിരിക്കയില്ല. കുബേരന്മാരായ ആറുമുഖസ്വാമിനാടാർ, ചൊക്കലിംഗനാടാർ, കുളിയപ്പനാടാർ മുതലായ പാണ്ടിക്കാർ ചെന്തുരുണിമലകളിലെ കുളവും, കാരാഞ്ഞിലിയും കച്ചവടംചെയ്തു ലക്ഷക്കണക്കിനു പണം സമ്പാദി

ക്കുന്നുണ്ട്. കളവുവൃക്ഷത്തിൽനിന്നും, കാരാഞ്ഞിലിവൃക്ഷത്തിൽനിന്നും ബോറാംചെയ്സിൽ അറുത്തെടുക്കുന്ന ഉരുപ്പടികൾക്കു പൂരപണിക്കും മറ്റും നമ്മുടെ നാട്ടിൽ അധികം ഉപയോഗിക്കാറില്ലെങ്കിലും അയൽരാജ്യമായ പാണ്ടിദേശത്തു് അവയ്ക്കുള്ള പ്രിയം സീമാതീതമാണ്. നിറങ്ങളോടു സ്വതേ പ്രതിപത്തിയുള്ള പാണ്ടിക്കാർക്ക് അരുണവർണ്ണത്തോടുകൂടിയ പ്രസ്തുത ഉരുപ്പടികളിൽ അതിമോഹം ജനിക്കുന്നതു സ്വാഭാവികം മാത്രമാണ്. ഇവകൂടാതെ ചെങ്കുരുണി എന്ന പേരായ മറ്റൊരു ജാതി വൃക്ഷവും ചെന്തുരുണിമലകളിൽ സമൃദ്ധിയായി വളരുന്നു. വൃക്ഷത്തിന്റെ പേരിൽനിന്നു സ്ഥലനാമം ഉണ്ടായോ അതല്ല സ്ഥലനാമത്തിൽനിന്നു വൃക്ഷത്തിനു് പേരുണ്ടായോ എന്നതു് ആ വിഷയത്തിലുള്ള ഗവേഷണപടുക്കളുടെ തീരുമാനത്തിനായി വിടുന്നു. കളവു, കാരാഞ്ഞിലി, ചെങ്കുരുണി, ഗന്ധകാളി മുതലായ അപൂർവ്വജാതി വൃക്ഷങ്ങളും, കോഴിപൂവൻ, കരിനാഗം, മണ്ഡലി, ചേനത്തണ്ടൻ മുതലായ അജഗരങ്ങളും മററു ക്രൂരജന്തുക്കളും ഈ ഘോരവനത്തിൽ ധാരാളമുണ്ട്. ചെന്തുരുണി ആറും കുളത്തൂപ്പുഴ ആറും തെന്മലയ്ക്കു മുകളിൽ ഉള്ള കളംകുന്നിൽവച്ചു് സന്ധിച്ചിട്ടാണ് കല്ലടയാറായി അഷ്ടമുടിക്കായലിലേക്ക് നിർഗ്ഗമിക്കുന്നതു്. [illegible] ശത്രുബാധയിൽനിന്നു സംരക്ഷിക്കുവാനായി മലകളുടെ കിഴക്കെ അതിർത്തിയിൽ കന്യാകുമാരി മുതൽ വടക്കെ കാന്തമലവരെ ഹരിഹരപുത്ര പ്രതിഷ്ഠയുള്ള ഏട്ടു പുണ്യക്ഷേത്രങ്ങൾ ഉള്ളവയിൽ ഒരെണ്ണം കുളത്തൂപ്പുഴയിലാണ് സ്ഥിതിചെയ്യുന്നതു്. കണക്കനുസരിച്ചു് തിരുവിതാംകൂറിന്റെ തെക്കുവടക്കുള്ള നീളം 175 മൈലാണെങ്കിലും മേൽ പ്രസ്താവിച്ചിരിക്കുന്ന ക്ഷേത്രങ്ങൾ തമ്മിൽ വനവാസികളായ കാണിക്കാരുടെ കാട്ടുവഴി

അനുസരിച്ച് എട്ടു നാഴികവിസ്താരമുള്ള [illegible]കലമേയുള്ളു എന്നു പറഞ്ഞാൽ പക്ഷേ, പലരും വിശ്വസിക്കുകയില്ലായിരിക്കും. കുളത്തൂപ്പുഴ ക്ഷേത്രം മുതൽ കിഴക്കു പാണ്ടി വരെ വ്യാപിച്ചുകിടക്കുന്ന ചെന്തുരുണി മലകളിൽക്കൂടി പതിനെട്ടു കയററം കയറിയാൽ ചെങ്കോട്ടയിലുള്ള കന്നുമ്പള്ളിമേട്ടിൽ ചെന്നെത്താം.

കുളത്തൂപ്പുഴയിൽനിന്നും ഏകദേശം അഞ്ചുനാഴിക കിഴക്കായി റാക്ക്‌വുഡ് എന്ന പേരുള്ള ഒരു തേയിലത്തോട്ടമുണ്ട്. ആ തോട്ടത്തിലേക്കുള്ള റോഡ് ചെന്തുരുണി വനത്തിൽക്കൂടിയാണു പോകുന്നതു്. കയററവും ഇറക്കവുമായി വളഞ്ഞൊടിഞ്ഞുപോകുന്ന പ്രസ്തുത റോഡിൽക്കൂടിയുള്ള മനുഷ്യസഞ്ചാരം അത്ര സുരക്ഷിതമല്ലെങ്കിലും പ്രകൃതിയുടെ ആരാധകരായ ചിന്താശീലന്മാക്കു് കണ്ണിനും, കാതിനും, കരളിനും ഒരുപോലെ ആനന്ദപ്രദവും ആലോചനാമൃതവുമാണ്. വഴിനീളെ ഇരുവശവും കാണപ്പെടുന്ന സുരഭിലസുലളിതസുമങ്ങൾ, ഛായാപടത്തിനു തുല്യമായി അന്തരീക്ഷത്തെ ആവരണംചെയ്തിട്ടുള്ള ഛത്രമണ്ഡലങ്ങൾ, നിശാദേവിയുടെ കുചകുംഭങ്ങൾപോലെ ഉന്നതിനില്പുള്ള കരിമ്പാറകൾ, ഹുങ്കാരത്തോടുകൂടി നരച്ചും പതച്ചും ചാടിയോടിപ്പോകുന്ന മനോഹരകുല്യകൾ, ശ്രവണമധുരമായ രാഗങ്ങൾ പാടുന്ന ഭംഗിയേറിയ പക്ഷികൾ, ചൂളം വിളിക്കുന്ന താടിക്കാരായ ഭയങ്കര ശിങ്കളങ്ങൾ, പടഹധ്വനി മുഴക്കുന്ന വേഴാമ്പൽ, ഗർജ്ജനംകൊണ്ട് ദിഗന്തം പിളക്കുന്ന വ്യാഘ്രങ്ങൾ, എന്നുവേണ്ട എണ്ണിയാലൊടുങ്ങാത്ത കാഴ്ചകളും, ശബ്ദധ്വനികളും

നമുക്ക് അവിടെ അനുനിമിഷം കാണുവാനും കേൾക്കു വാനും സാധിക്കും. പ്രസ്തുത റോഡിൽക്കൂടിയുള്ള എന്റെ സഞ്ചാരവേളകളിൽ ചിലപ്പോഴൊക്കെ എനിക്ക് അനുഭവപ്പെട്ടതും എന്റെ ജീവിതകാലത്തിൽ വിസ്മരിക്കുവാൻ അസാദ്ധ്യമായതും ആയ ചില സംഭവങ്ങളെക്കുറിച്ചാണ് ഇനി പറയുവാൻ പോകുന്നതു്.

ഒരു ദിവസം രാവിലെ ഞാൻ കുളത്തൂപ്പുഴനിന്നും റാക്കുവുഡ്ഡിലേക്കു പോകുകയായിരുന്നു. എന്റെകൂടെ അതിസമർത്ഥനായ ഒരു ഷിക്കാരിയും ഉണ്ടായിരുന്നു. തോട്ടം ബൗണ്ടറിയിൽ ഉള്ള ഫാക്ടറിയും കഴിഞ്ഞു് അവിടെനിന്നും ഏകദേശം രണ്ടുമൈൽ ദൂരത്തിൽ ആകാശത്തെതന്നോണം സ്ഥിതിചെയ്യുന്ന തോട്ടംവക കെട്ടിടങ്ങളിലേക്കു ഞങ്ങൾ ഉല്ലാസമായി യാത്രചെയ്യുകയായിരുന്നു. സൂര്യൻ കിഴക്കുള്ള മലകളുടെ മുകളിൽ തലപൊക്കുവാൻ ആരംഭിച്ചതേയുള്ളു. അരമൈൽ ദൂരംകൂടി സഞ്ചരിച്ചുകഴിഞ്ഞപ്പോൾ ഞങ്ങളുടെ ഇടതുഭാഗത്തുള്ള ഒരു കരിമ്പാറയുടെ മുകളിൽ ഒരു ചൂളംവിളി കേട്ടു. എന്റെ ഷിക്കാരിസ്നേഹിതൻ സൂക്ഷിച്ചു നോക്കിയിട്ടു എന്നെ കൈകൊണ്ടു തള്ളി മുമ്പിലാക്കിയതിനുശേഷം ശീഘ്രം നടക്കുവാൻ പറഞ്ഞു. ഞങ്ങൾ ഓടി ഓടിയില്ല എന്ന മട്ടിൽ വളരെ വേഗം നടന്നുതുടങ്ങി. പത്തുന്നൂറടി പോയിരിക്കണം, അപ്പോൾ റോഡിൽ ഞങ്ങൾ ചൂളംവിളി കേട്ട സ്ഥാനത്തു് ഒരു ഭയങ്കര കാക്കാടകൻ വാല്യകത്തിനിന്നു് ഞങ്ങളെ നോക്കുന്നതായി കണ്ടു. ഇനി കണ്ടക്കല്ലോ, കാര്യം കുഴപ്പത്തിലായി, എന്നു പറഞ്ഞുകൊണ്ടു് എന്റെ സ്നേഹിതൻ സധൈര്യം തോക്കു ചൂണ്ടി

തിരിഞ്ഞുനിന്നു. എന്നെ അദ്ദേഹത്തിൻെറ പിമ്പിൽ ജാഗ്രതയായി നിന്നുകൊള്ളുവാനും കല്പിച്ചു. അല്പം കഴിഞ്ഞപ്പോൾ ആ ഉഗ്രജന്തു ഉയൎന്നും ഉയൎത്തി വരുന്ന ബ്രണ്ടൻെറ ബോട്ടുപോലെ ഞങ്ങളെ സമീപിക്കുന്നതായി കണ്ടു. ഉത്തരക്ഷണത്തിൽ എൻെറ സ്നേഹിതൻെറ കുഴലിൽനിന്നും അവിടമെങ്ങും കലുങ്ങുമാറു് ഒരു വെടിപൊട്ടി. അച്യുത! രാമാ!! നാരായണാ !! ഗോവിന്ദാ!! എന്നുള്ള വിളികളാൽ ഞാൻ ഭഗവൻനാമങ്ങൾ ശ്വാസം വിടാതെ കണ്ണുമടച്ചു് ഉരുവിടുവാൻ തുടങ്ങി. എത്രനേരം ധ്യാനത്തിൽ കഴിഞ്ഞുകൂടി എന്നു നിശ്ചയമില്ല. ഏകാഗ്രത പൂണ്ടു ഭഗവത്സ്തോത്രം ചെയ്യുവാൻ സംസാരബഹുലതയുള്ള പട്ടണത്തേക്കാൾ സംഭ്രാന്തജനകമായ കാനനം തന്നെയാണുത്തമം. എൻെറ സ്നേഹിതൻെറ കുഴലിൽനിന്നും ഒഴിഞ്ഞ മറെറാരു വെടിയുടെ ശബ്ദം എന്നെ ധ്യാനത്തിൽനിന്നും ഉണൎത്തി. ഞാൻ കണ്ണു തുറന്നപ്പോൾ കണ്ട കാഴ്ച അതിശയനീയമായിരുന്നു. നീർച്ചുഴിയിൽപെട്ട പൊങ്ങുതടികൾപോലെ ഒരു ഉരഗവീരനും അവൻെറ ഇഷ്ടപ്രാണേശ്വരിയും റോഡിൽകിടന്നു വട്ടം പുളയുന്നുണ്ടായിരുന്നു. അല്പസമയത്തിനുള്ളിൽ അവർ നിശ്ചേഷ്ടരായി. പത്തുപതിനഞ്ചു നിമിഷങ്ങൾകൂടി ഞങ്ങൾ അങ്ങിനെ അവിടെത്തന്നെ നിന്നു. മൃതരായ ദമ്പതികളെ അനുഗമിക്കാൻ സന്താനങ്ങളൊന്നും വരുന്നില്ലെന്നു ബോദ്ധ്യമായതിനുശേഷം ഞങ്ങൾ അവയെ സമീപിച്ചു. ആൺപാമ്പിനു 16 അടി നീളവും 14 ഇഞ്ചു വണ്ണവും ഉണ്ടായിരുന്നു. കരിനിറം പൂണ്ട അവൻെറ കഴുത്തിനു മുകളിലായി

കാളിംഗ്ബെല്ലിൻെറ ആകൃതിയിൽ കറുത്ത മിനുത്ത ഒരു മാംസപിണ്ഡം വളൎന്നു നിന്നിരുന്നതു് അവൻെറ പൂവായിരുന്നു. ആ ജാതി പാമ്പുകളെ കോഴിപ്പൂവൻ എന്നു വിളിക്കുന്നതു് ഈ പൂവുള്ളതുകൊണ്ടാണു്. ആടു്, കോഴി, മുയൽ മുതലായ സാധുജീവികളെ ഇവൻ പിടിച്ചു ഭക്ഷിക്കുന്നു. കൂട്ടംപിരിഞ്ഞുപോകാതെ ഇണയെ അടുത്തു നിറുത്തുന്നതിനായിട്ടാണു് ഇവൻ കൂടക്കൂടെ ചൂളംവിളിക്കാറുള്ളതു്. ഇവൻെറ കടിയോ, വിഷം വമിക്കുന്ന ഉച്ഛ്വാസമോ ഏററുകഴിഞ്ഞാൽ പിന്നെ ഒരു ജീവിയും രക്ഷപ്പെടാറില്ല. തോക്കുള്ളവർപോലും ഇവനെ കണ്ടാൽ ഓടി രക്ഷപ്പെടുവാൻ ശ്രമിക്കുകയല്ലാതെ ഇണയെ ഭയന്നു് വെടിവച്ചിടുവാൻ ധൈൎയ്യപ്പെടുന്നില്ല. അന്നേ ദിവസം എൻെറ ധ്യാനത്തിൻെറ ഫലമായിട്ടോ അല്ലെങ്കിൽ ശികാരിയായ അകമ്പടിക്കാരൻെറ സാമൎത്ഥ്യംകൊണ്ടോ ഞാൻ രക്ഷപ്പെട്ടു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഇനി ചെന്തുരുണിവനങ്ങളിൽ ഞാൻ കണ്ട മററു രണ്ടു മൂന്നിനം പാമ്പുകളെക്കൂടി വൎണ്ണിക്കാം.

നല്ല "ബ്ലൂബ്ലാക്കു്" മഷിയുടെ നിറത്തിൽ ആറേഴടിയോളം നീളമുള്ള ഒരു ജാതി പാമ്പുണ്ടു്. കരിനാഗം എന്നാണു് അതിനെ വിളിക്കുന്നതു്. അതിൻെറ തല പരന്നതാണു്. കഴുത്തിനുമുകളിലായി ദന്തത്തിൻെറ നിറത്തിലുള്ള ഒരു അൎദ്ധചന്ദ്രക്കലയും അതിനുണ്ടായിരിക്കും. അല്പം വിട്ടുവിട്ടു് ശരീരത്തിനു ചുററും വെള്ളവരകൾ കാണാം. ആളുകളെക്കണ്ടാൽ അതു് വാൽകുത്തിനിന്നു് വിഷജ്വാല പരത്തുവാൻ തുടങ്ങും. ഇതേ ഇനത്തിൽ

ചെറുജാതി പാമ്പുകളും ഉണ്ട്. കരിവഴല എന്നും, വള കഴപ്പൻ എന്നും ആണ് അതുകളെ വിളിക്കാറുള്ളത്. അതിന്റെ കടി ഏററാൽ കയ്യിൽ കിടക്കുന്ന വള കഴററി എടുക്കുവാൻ വേണ്ടിവരുന്ന സമയത്തിനകം കടിയേററ ആൾ മരണമടയുമെന്നുള്ളതിനാലാണ് അതിന് "വളകഴപ്പൻ" എന്ന പേരുണ്ടായതെന്ന് ചിലർ പറയാറുണ്ട്. ഇതുകൂടാതെ ചട്ടിത്തലയൻ എന്നൊരു വർഗ്ഗമുണ്ട്. അതിന്റെ തലമാത്രം വെട്ടിയെടുത്ത് ഒരു സ്ഥലത്തുവച്ചാൽ ഒരു തവള കുത്തിയിരിക്കുന്നെന്നേ തോന്നൂ. ചട്ടിത്തലയന് സാധാരണ ഒന്നൊന്നര മുഴമേ നീളമുള്ളു. അതിന്റെ കടിയേററാൽ മരിച്ചില്ലെങ്കിലും അതുകൊണ്ടുള്ള വ്രണം മരണംവരെ ശല്യംചെയ്തുകൊണ്ടിരിക്കും. ഇനി ചേനത്തണ്ടൻ എന്നൊരു വർഗ്ഗമുണ്ട്. പേരുകൊണ്ട് അതിന്റെ പുറം ചേനത്തണ്ടുപോലിരിക്കുമെന്ന് ഊഹിക്കാമല്ലോ. ഇതിന് പത്തു പന്ത്രണ്ടടി നീളം കാണും. മന്ദഗതിക്കാരനാണ്. പക്ഷെ, പട്ടി കടിക്കുന്നതുപോലെ കടിക്കുകയും ചെയ്യും. ഇതിലൊന്നു ഒരിക്കൽ ഒരു വെരുവിനെ വിഴുങ്ങുന്നത് എനിക്കു കാണുവാൻ സംഗതിയായി. ചേനത്തണ്ടന്റെ ചർമ്മംകൊണ്ടുണ്ടാക്കിയ മനോഹരമായ ഒരു ബെൽററ് എന്റെ ഒരു ആംഗ്ലോ - ഇൻഡ്യൻ സ്നേഹിതൻ ഇന്നും ധരിച്ചുവരുന്നു. മേൽവിവരിച്ച പാമ്പുകളേക്കാളും വലുതും ഭയങ്കരവും ആയ "ബോ കൺസ്ട്രിക്ററർ" എന്നപേരിൽ ദേവികുളത്തു കാണാറുള്ള ഒരിനം പെരുമ്പാമ്പിനെക്കുറിച്ച് ഇനി ഒരവസരത്തിൽ പറഞ്ഞുകൊള്ളാം.

---

# കടമാൻവേട്ട

ക്രൂന്തർ കാർബൈഡെററു ഫാക്ടറി മാനേജരായിരുന്ന ബട്‌ളർ എം. ഏ. (ഓക്സൺ) എന്ന ഒരു യൂറോപ്യൻ പത്തുപതിനാറു കൊല്ലങ്ങൾക്കുമുൻപ് തിരുവിതാംകൂർ വനങ്ങളിൽ, കടമാൻവേട്ടയ്ക്കായി വന്നിരുന്നു. അദ്ദേഹം മുമ്പ് ബ്രിട്ടീഷ്ഗവമ്മെൻറുവക തോക്കുനിർമ്മാണശാലയിലെ ഏററവും വലിയ ഉദ്യോഗസ്ഥനായിരുന്നതുകൊണ്ട് നമ്മുടെ സക്കാർ അദ്ദേഹത്തെ ഒരു ഗവമ്മെൻറതിഥിയായി സ്വീകരിച്ച് സൗജന്യമായി വേട്ട ആടുവാൻ അനുവദിച്ചു. അദ്ദേഹത്തിൻെറ താമസത്തിനും, വേട്ടയ്ക്കും വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊടുക്കേണ്ട ഭാരം സ്വാഭാവികമായി ഫാറസ്ററു ഡിപ്പാർട്ടുമെൻറു ഉദ്യോഗസ്ഥന്മാരുടെ ചുമലിൽ വന്നുചേന്നു. ആ ഡിപ്പാട്ടുമെൻറിലെ ഉയന്ന സ്ഥാനങ്ങളിൽനിന്നും ചുമതലകൾ അങ്ങനെ പടിപടിയായി കൈമറിഞ്ഞു് സായ്പിൻെറ വേട്ടയ്ക്കുള്ള സകല ഏപ്പാടുകളുടേയും ചുമതല ഒടുവിൽ എൻെറ സ്നേഹിതനായ ഒരു ഫാറസ്റ്ററുടെ ചുമലിൽവന്നു തങ്ങി. അന്നത്തെ വേട്ടക്കാരുടെ സംഘത്തിൽ സംബന്ധിക്കുവാനുള്ള അവസരം എനിക്കുമുണ്ടായി. ധ്വരയുടെ താമസത്തിനും വേട്ടയ്ക്കുമായി അച്ചൻകോവിൽ വനത്തിലുള്ള "കോട്ടക്കയം" എന്ന സ്ഥലമാണ് തിരഞ്ഞെടുത്തതു്. ഇതിലേയ്ക്കായി കോട്ടക്കയത്തിൻെറ തെക്കേക്കരയിൽ ബംഗ്ലാവു മട്ടത്തിൽ മനോഹരമായ ഒരു പുല്ലുശാല നിമ്മിച്ചിരുന്നു. മലംകാണികളായിരുന്നു അതിൻെറ ശില്പി

കൾ. ഈററകൊണ്ടു നിൎമ്മിക്കപ്പെട്ടിരുന്ന ആ ചെറു പൎണ്ണശാല ഏതൊരു തത്വശാസ്ത്രവിദഗ്ദ്ധൻെറയും മുക്തകണ്ഠമായ പ്രശംസയ്ക്കു അൎഹമായിരുന്നു. കോട്ടപോലെ വളഞ്ഞുള്ള വലിയ പാറക്കെട്ടുകളുടെ നടുവിൽ ആഴമുള്ള ഒരു ജലാശയം ഉള്ളതിനാലായിരിക്കണം ആ സ്ഥലത്തിന് "കോട്ടക്കയം" എന്ന പേരുണ്ടായത്. കയത്തിൽനിന്നും നിൎഗ്ഗമിച്ചിരിക്കുന്ന അച്ഛസ്ഫടികജലം അരുവിയിലെ പാറക്കെട്ടുകളിൽ തട്ടിത്തകൎന്ന് നുരയും പതയുമായി കുതിച്ചുപാഞ്ഞിരുന്നു. നാലുപാടും നോക്കിയാൽ നോക്കെത്താത്തവിധം ഉയരമുള്ള പൎവതശൃംഗങ്ങളും, അതിൻെറ സാനുക്കളിൽ അന്ധകാരമയമായ കാന്താരവും, പൎവതങ്ങളുടെ മുകൾപ്പരപ്പിൽ മിക്കവാറും സമനിരപ്പിൽ പച്ചപ്പരവതാനി വിരിച്ചതുപോലുള്ള പുല്ലേടുകളും, ഇടയ്ക്കിടയ്ക്ക് മൊട്ടക്കുന്നുപോലെ ആകാശം മുട്ടു നിന്നിരുന്ന പാറക്കെട്ടുകളും അവിടെ ദൃശ്യമായിരുന്നു. പൎവതനിരകളുടെ വൻചരിവുകളിൽ ഒന്നിനുമേൽ ഒന്നായി കമ്പകം, തേക്ക്, ഈട്ടി, കടമരം മുതലായ വിലയേറിയ വൻതരുക്കൾ വളൎന്നുനിന്നിരുന്നു. ഏററവും മുകളിൽ നിന്നിരുന്ന വൻവൃക്ഷങ്ങൾ മലയുടെ അടിവാരത്തിൽനിന്നു നോക്കുന്നവൎക്ക് ചെറുചെടികൾപോലെ കണ്ടിരുന്നതിൽനിന്നും മലയുടെ ഉയരം ഊഹിക്കാമല്ലോ. ഞങ്ങൾ ഒരു ദിവസം രാവിലെ കാപ്പികുടിയും കഴിഞ്ഞ് ഭാൎയ്യയോടുകൂടി കടമാൻവേട്ടയ്ക്കായി മല കയറുവാൻ തുടങ്ങി. ഞങ്ങളോടുകൂടി രണ്ടു മൂന്നു ഗാൎഡുകളും ആയുധപാണികളായ അഞ്ചാറു കാണിക്കാരും ഉണ്ടായിരുന്നു. നീരൊഴുക്കുള്ള

സ്ഥലങ്ങളിൽ ഇതപ്പുറവും നിബിഡമായി വളൎന്നുനിന്നിരുന്ന ഈറക്കാടുകളിൽക്കൂടി ഞങ്ങൾ സഞ്ചരിച്ചു. അവിടെ വെച്ചു് ഞങ്ങളുടെ പ്രകൃതി രക്തവും കാട്ടുപുഴുക്കൾ (അട്ടകൾ) ഊററിക്കുടിച്ചു. ഉണക്ക ഈൎക്കിൽ വണ്ണത്തിൽ ഒന്നുമുതൽ രണ്ടുവരെ ഇഞ്ചു നീളമുള്ള ബഹുസഹസ്രം പുഴുക്കൾ രക്തപാനാസക്തിയോടുകൂടി, വാലു തറയിലോ ഈററ പത്രാഗ്രങ്ങളിലോ ഉറപ്പിച്ചുകൊണ്ടു് അതുവഴി കടന്നുപോകുന്ന ജീവജന്തുക്കളെ പിടികൂടുവാൻ, തലയും നീട്ടി നില്ക്കുന്ന കാഴ്ച അതിഭയങ്കരമെന്നേ പറയേണ്ടു. നമ്മൾ കാണാത്തപക്ഷം അവ നമ്മെ പിടികൂടുന്ന കഥ നാം അറിയുകയേ ഇല്ല. നമ്മുടെ കാലിലോ അതുവഴി ശരീരത്തിന്റെ മററുവല്ല ഭാഗങ്ങളിലോ കടി ഉറപ്പിച്ചു കഴിഞ്ഞാൽ അവിടെ ഇരുന്നു് രക്തം കുടിച്ചു് ഞാവൽപ്പഴം പോലെ വീൎത്തുരുണ്ടു് നിലംപതിക്കുന്നു. കടിച്ച കോറം വായിൽനിന്നും പുഴപോലെ ഒഴുകുന്ന രക്തപ്രവാഹം ആരെയും അന്ധാളിപ്പിക്കും. മല കയററത്തിൽ കന്നി അയ്യപ്പന്മാരാണെങ്കിൽ അവർ മൂൎഛിച്ചു നിലംപതിക്കും. അല്ലാത്തുള്ളവർ ഈ രക്തപാനകീടത്തെ പറിച്ചുകളഞ്ഞു് കോറംവായിൽ വല്ല ഇലക്കഷണമോ കടലാസ്സു തുണ്ടോ ഒട്ടിച്ചു് രക്തപ്രവാഹത്തെ തടഞ്ഞുനിറുത്തും. പുഴുക്കൾ ധാരാളം ഉള്ള സ്ഥലത്തു് കുനിഞ്ഞുനിന്നു് അവയെ വലിച്ചു പറിച്ചുകളയുവാൻ ശ്രമിക്കുന്നതു് ആപൽക്കരമാണു്. എന്തെന്നാൽ ആ സമയംകൊണ്ടു് അനേകം പുഴുക്കൾ ശരീരത്തിന്റെ നാനാഭാഗങ്ങളിലും പിടികൂടിക്കഴിയും. പുഴുക്കൾ ഇല്ലാത്ത സൗകൎയ്യമുള്ള സ്ഥലങ്ങളിൽ ചെന്നുനിന്നു

ശരീരത്തിൽ കടിച്ചിരിക്കുന്ന പുഴുക്കളെ വിരൽകൊണ്ടു തെറിപ്പിച്ചുകളയുകയാണുത്തമം. കാലിൽ മേസും ബൂട്ട്സും ധരിച്ചിരുന്നാൽ പുഴുക്കളുടെ ശല്യത്തിൽനിന്നു കുറെ ഒക്കെ രക്ഷപ്പെടാമെങ്കിലും കാലിൽ കടി ഉറപ്പിച്ചു കിടക്കുന്ന പുഴുക്കളെ എളുപ്പം എടുത്തുകളയുവാനുള്ള വൈഷമ്യം അതുമൂലം വർദ്ധിക്കുകയേയുള്ളു. എന്തായാലും ഞങ്ങൾ ഈ ദുർഘടസ്ഥാനവും കടന്നു ആ തടത്തിന്റെ അങ്കിതവഴിത്താരകളിൽകൂടി വീണ്ടും യാത്ര തുടർന്നു ഏകദേശം ഉച്ചയ്ക്കുമുമ്പായി ഞങ്ങൾ മുകൾപ്പരപ്പിലുള്ള പുൽക്കാട്ടിൽ ചെന്നെത്തി. അവിടത്തെ യാത്ര, കൂടുതൽ ആപൽക്കരമായി അനുഭവപ്പെട്ടു. എപ്പോഴാണു് ഞങ്ങൾ കാട്ടുപോത്തിന്റെ മുമ്പിൽചെന്നു ചാടുന്നതെന്നു് ഒരു നിശ്ചയവുമില്ലായിരുന്നു. അവിടമെല്ലാം അവയുടെ ചൂടു മാറാത്ത പച്ചച്ചാണകം കിടന്നിരുന്നു. വല്ല കാട്ടുപോത്തും വെകിളിപിടിച്ചു വെട്ടുന്നതിനുവന്നാൽ ഓടി രക്ഷപ്പെടുവാനുള്ള സങ്കേതസ്ഥാനങ്ങളും അടുത്തെങ്ങും കണ്ടിരുന്നില്ല. ഈവക ചിന്തകളാൽ ഞങ്ങളിൽ ഭയത്തിന്റെ ലാഞ്ഛനകൾ അങ്കുരിക്കുവാൻ തുടങ്ങി. അങ്ങോട്ടങ്ങോട്ടു സഞ്ചരിക്കുന്തോറും ഭയവും ക്രമേണ കൂടിക്കൂടിവന്നു. അങ്ങനെ അല്പംകൂടി കഴിഞ്ഞപ്പോൾ ഞങ്ങൾ നിന്നിടത്തുനിന്നു ഉദ്ദേശം നൂറുവാര അകലെയായി ഒരു കടമാൻപോത്തു് മേഞ്ഞുകൊണ്ടു നില്ക്കുന്നതു കണ്ടു. വേട്ടയിൽ സൂക്ഷ്മദൃഷ്ടി ഇല്ലാതിരുന്ന ധാരയ്ക്കു് കടമാനെ കാണിച്ചുകൊടുക്കുവാൻ എന്റെ സ്നേഹിതൻ വളരെ പണിപ്പെടേണ്ടിവന്നു. ഒടുവിൽ അദ്ദേഹം ഞങ്ങളെ അവിടെ നിറുത്തിയിട്ടു്

ധ്വരയുമായി കടമാനെ സമീപിച്ചു. കോളുനോക്കി അതിനെ വെടിവയ്ക്കുവാൻ അദ്ദേഹം ധ്വരയോടു മന്ത്രിച്ചു. എന്നാൽ മൃഗങ്ങളെ വെടിവയ്ക്കുവാൻ അത്ര വളരെ താൽപൎയ്യമില്ലാതിരുന്ന സായ്പ് 'സാ മട്ടിൽ' തോക്കെടുത്തു ഉടച്ചു ഉന്നംനോക്കിയ സമയംകൊണ്ട് ആയുഷ്മാനായ ആ കടമാൻ മറെറാരു സ്ഥലത്തേക്കു മാറി അപ്രത്യക്ഷനായി. എന്റെ സ്നേഹിതന്ന് അപാരമായ കോപവും നിരാശയും ഉണ്ടായതിൽ അത്ഭുതപ്പെടുവാനില്ല. ധ്വരയ്ക്കു തോക്കുമേന്തി കാട്ടിൽകൂടി സഞ്ചരിച്ച് കുറെ ദിവസങ്ങൾ ഉല്ലാസമായി കഴിച്ചുകൂട്ടണമെന്നല്ലാതെ പരമാൎത്ഥത്തിൽ എന്തിനെയെങ്കിലും വെടിവയ്ക്കണമെന്നുള്ള വാശിയും വിരോധവും ഇല്ലായിരുന്നു. അങ്ങനെയുള്ള സായ്പിന്റെ വെടികളെ എങ്ങനെ വിശ്വസിക്കുമെന്നുള്ള സംശയവും എന്റെ സ്നേഹിതനുണ്ടായി. ഏതായാലും ആപത്കരമായ ആ സ്ഥലത്തുനിന്നു കഴിയുന്നതും വേഗം മടങ്ങിപ്പോകാമെന്നുതന്നെ അദ്ദേഹം നിശ്ചയിച്ചു. അങ്ങനെ ഞങ്ങൾ മടങ്ങിവരുമ്പോൾ ചുഴലിക്കാററിൽപ്പെട്ട് പുല്ലുകൾ തല തല്ലി ഒടിയുന്നതുപോലെ ഒരു വരി പുല്ലുകൾ കുറച്ചകലെ ഞങ്ങൾക്കഭിമുഖമായി അലഞ്ഞുലയുന്നതുകണ്ടു. അതൊരു കടമാന്റെ പാച്ചിലാണെന്നും അതിന്റെ വരവു സൂക്ഷിച്ചു നിശ്ശബ്ദമായി ഒഴിഞ്ഞു നില്ക്കണമെന്നും അദ്ദേഹം ഞങ്ങളോടു ഉപദേശിച്ചു. ശരീരത്തിൽ ഉള്ള രക്തം മുഴുവനും എങ്ങോട്ടോ ഓടി മറഞ്ഞതുപോലെ വെളുത്തു വിളറി ഞങ്ങളിൽ പലരും അവിടെ നിൎജ്ജീവരായിനിന്നുപോയി. സായ്പിന്നു ഒരു ഭാവഭേദവും ഉള്ളതായി തോന്നി

യില്ല. എന്റെ സ്നേഹിതന്റെ കൈയ്യിൽ ഒരു നല്ല ഇംഗ്ലീഷ് റൈഫിൾ ഉണ്ടായിരുന്നതു് ഞങ്ങൾക്കു കുറെ ആശ്വാസം നൽകി. അദ്ദേഹം ഞങ്ങളെ പുറകിൽ തള്ളിക്കിനിറുത്തിയിട്ടു തന്റെ നെഞ്ചിൽ തോക്കും ഉറപ്പിച്ചു് ജാഗ്രതയായി നിലകൊണ്ടു. ഇതുകണ്ടു് സായ്പും അദ്ദേഹത്തിന്റെ തോക്കും ചൂണ്ടി ഒറ്റക്കാലിൽ കുത്തിയിരുന്നു. എന്താണു സംഭവിക്കാൻ പോകുന്നതെന്നറിയാതെ സംഭ്രമജനകമായ ആ രംഗത്തിൽ ഞങ്ങളും ഭയപരവശരായി നിലകൊണ്ടു. പക്ഷേ കാണിക്കാരെല്ലാംകൂടി ഒത്തൊരുമിച്ചു് "അയ്യപ്പാശരണം" എന്നു വിളിതുടങ്ങി. എന്തിനധികം പറയുന്നു, ഞങ്ങൾക്കഭിമുഖമായി വന്നിരുന്ന ആ കാട്ടുപോത്തു അതിന്റെയും ഞങ്ങളുടേയും ആയുസ്സിന്റെ വലിപ്പം കൊണ്ടോ അതല്ല ശരണം വിളിയുടെ മാഹാത്മ്യംകൊണ്ടോ എന്നറിഞ്ഞില്ല തിരിഞ്ഞു മറ്റൊരു ഭാഗത്തേയ്ക്കു ഓടുകയാണുണ്ടായതു്. കുഴൽക്കാർ ആരും തന്നെ അതിനെ വെടിവയ്ക്കുവാനും മുതിർന്നില്ല. വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെപ്പോലെ വേട്ടയിൽ വാശിയും, ധൈര്യവും ഉന്നവും ഉള്ള സമർത്ഥരായ രണ്ടുമൂന്നാളുകളെക്കൂടെയോ അതല്ലെങ്കിൽ വന്യമൃഗസംരക്ഷകനായിരുന്ന റാബിൻസൺ സായ്പിനെപ്പോലെ വിദഗ്ദ്ധനായ ഷിക്കാരിയുടെകൂടയോ ഏതു ക്രൂരജന്തുക്കളും നിവസിക്കുന്ന വനാന്തർഭാഗങ്ങളും നിർഭയം സഞ്ചരിക്കാം. അല്ലാതുള്ള

വരുടെ സാന്നിദ്ധ്യത്തിൽ കടമാനെയും മററും തറയിൽ നിന്ന് വെടിവയ്ക്കാനൊരുമ്പെടുന്നതു് വളരെ ബുദ്ധിമോശമാണെന്നു എൻെറ സ്നേഹിതൻ രഹസ്യമായി എന്നോടു പറഞ്ഞു. വെട്ട്മർസായ്പ് ഒരു വലിയ സാഹിത്യരസികനും എപ്പോഴും ഗ്രന്ഥപാരായണത്തിൽ വ്യാപൃതനും ആയിട്ടാണ് കാണപ്പെട്ടതു്. വനത്തിൽ ഉള്ള പല സുന്ദരകാഴ്ചകളുടേയും ഫോട്ടോ എടുക്കുന്നതിൽ അദ്ദേഹത്തിന് അതിമോഹമുള്ളതായും കണ്ടു. എന്തുയാലും ഞങ്ങൾ അന്നത്തെ വേട്ട മതിയാക്കി ഏകദേശം മൂന്നു മണിയോടുകൂടി തിരിയെ കോട്ടക്കയത്തിൽ മടങ്ങി എത്തി. അപ്പോൾ സായ്പിന് കടുവാവേട്ട ചെയ്താൽ കൊള്ളാമെന്നൊരു മോഹം ഉദിച്ചു. അതിന് ഗവമെൻറ അനുവാദം ഇല്ലാതിരുന്നതിനാൽ അതെഴുതി വരുന്നതുവരെ മൂന്നുനാലു ദിവസം ഞങ്ങൾ സുഖമായി കോട്ടക്കയത്തിൽ താമസിച്ചു. ആ സമയംകൊണ്ടു രാവും പകലുമായി ധര മൂന്നാലു നോവലുകൾ വായിച്ചുതീർത്തു. സായംകാലങ്ങൾ സമീപമുള്ള അരുവി, വെള്ളച്ചാട്ടം, പാറക്കെട്ടു മുതലായ സുന്ദരകാഴ്ചകളുടെ ഫോട്ടോ എടുക്കുന്നതിനു അദ്ദേഹം വിനിയോഗിച്ചു. ഒരു ദിവസം അദ്ദേഹം കാണിക്കാരെയെല്ലാം കയത്തിനു സമീപമുള്ള ഒരു പാറപ്പുറത്തു കയററി നിരത്തി അവരുടെ ഫോട്ടോ എടുക്കുന്നതിനൊരുമ്പെട്ടു. അപ്പോൾ എൻെറ ഫോറസ്റ്റർ സ്നേഹിതന് ഒരു വല്ലാത്ത ഭീതി ഉണ്ടായതായി എനിക്കു തോന്നി. ഏകദേശം ആ കാലത്തിനു അല്പം മുമ്പായിരുന്നു ഒരു അമേരിക്കൻ സായ്പ് നമ്മുടെ പീരുമേട്ടു ജലനിപാത

തിനടുത്തുള്ള മനോഹരകാഴ്ചകളുടെ ഫോട്ടോ എടുക്കുന്ന തിനായി വന്നിരുന്നതു്. അന്നു അദ്ദേഹത്തെ അനുഗമി ച്ചിരുന്നതു് ഫാറസ്റ്ററായിരുന്ന മി. യു. പി. കൃഷ്ണൻ ആയി രുന്നു. സായ്പു് ഒരു പാറപ്പുറത്തു കയറി ഫോട്ടോ എടു ക്കുവാൻ നടത്തിയ ശ്രമത്തിനിടയിൽ നിർഭാഗ്യവശാൽ കാലു വഴുതി കയത്തിൽ നിപതിച്ചു. അതിനുശേഷം ആ പർവ്വതാരോഹണാസക്തന്റെ മൃതശരീരംപോലും കണ്ടെത്തുവാൻ സാധിച്ചില്ല. മി. കൃഷ്ണന്റെ സത് സ്വഭാവത്തെയും, സ്നേഹവിശ്വാസത്തെയും കുറിച്ചു് അമേ രിക്കയിലുള്ള തന്റെ സഹോദരിക്കു് സായ്പു് മരിക്കുന്ന തിന്റെ തലേദിവസം ഒരു കത്തയച്ചിരുന്നതു നിമിത്തം അദ്ദേഹത്തിന്റെ മരണം വെറും യാദൃഛികമായിരുന്നെ ന്നുള്ള മി. കൃഷ്ണന്റെ സമാധാനം സ്വീകരിക്കപ്പെട്ടു. ഇത്തരം ഏടാകൂടങ്ങൾ വല്ലതും സംഭവിച്ചുപോയാലുണ്ടാ യേക്കാവുന്ന ദുരിതങ്ങൾ ഓർത്തിട്ടായിരിക്കണം എന്റെ സ്നേഹിതൻ ഭയപ്പെട്ടതു്. ഏതായാലും അഞ്ചാംദിവസം ഞങ്ങൾ സായ്പിനെയുംകൊണ്ടു പുനാല എന്ന സ്ഥലത്തു വന്നുചേർന്നു. ആ സ്ഥലം പത്തനാപുരത്തിനടുത്തു് വാ ഴത്തോട്ട തൊട്ടുള്ള ഒരു കുഗ്രാമമാണു്. അവിടെ താമ സിച്ചു് സായ്പിനെക്കൊണ്ടു കടുവാവേട്ട നടത്താമെന്നുള്ള തായിരുന്നു എന്റെ സ്നേഹിതന്റെ ഉദ്ദേശം. അതനു സരിച്ചു് വനത്തിനകത്തു് കടുവാ സഞ്ചരിക്കാറുള്ള ഒരു സ്ഥാനത്തു് മരത്തിന്റെ മുകളിൽ മച്ചാൻകെട്ടി രാത്രി കാലം സായ്പിനെ അതിൽ കയറി ഇരുത്തി വെടിവയ്പി ക്കാമെന്നു നിശ്ചയിച്ചു. കടുവായെ ആകർഷിച്ചുവരുത്തു

വാൻ മരത്തിന്റ സമീപം ഒരു ആടിനേയും കെട്ടിനിറുത്തി. ആദ്യദിവസം രാത്രിയിൽ സായ്പ് മച്ചാനിൽ ഇരുന്നു കൂർക്കം വലിച്ചു ഉറങ്ങിയെങ്കിലും ഭാഗ്യംകൊണ്ടു അന്നു കടുവാ വന്നില്ല. രണ്ടാംദിവസം രാത്രിയിൽ ഉദ്ദേശം പത്തു മണിക്കുമുമ്പായി കടുവാ തീക്കനൽപോലുള്ള അതിന്റെ കണ്ണുകൾ ജ്വലിപ്പിച്ചുകൊണ്ട് സായ്പ് ഇരുന്നിരുന്ന മരത്തിന്റെ സമീപം വന്നു. പക്ഷെ ആ സമയം അദ്ദേഹം പുകവലിക്കുവാനായി കത്തിച്ച തീക്കോറിയിൽനിന്നുണ്ടായ പ്രകാശം കടുവായുടേയും ആടിന്റേയും ജീവനെ ഒന്നുപോലെ രക്ഷിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. അതോടുകൂടി അദ്ദേഹത്തിന്റെ രസകരമായ വേട്ട അവസാനിപ്പിച്ച് സസന്തോഷം ഞങ്ങൾ എല്ലാം നാട്ടിലേക്കു മടങ്ങിപ്പോന്നു. അതിനുശേഷം ൯൯-ലെ ചരിത്രപ്രസിദ്ധമായ വെള്ളപ്പൊക്കം കഴിഞ്ഞ ഉടനെ എനിക്കു വീണ്ടും കോട്ടക്കാടും സന്ദർശിക്കുവാനുള്ള സന്ദർഭം വന്നുകൂടി. എന്തൊരത്ഭുതകരമായ മാററമാണ് ഞാൻ അപ്പോൾ അവിടെ കണ്ടത്. ബട്ട്ളർ ധാരയുമായി ഞങ്ങൾ സഞ്ചരിച്ചിരുന്ന ആ മനോഹരമലഞ്ചെരിവ് ശൂന്യതയുടെ വിളഭൂമിയായി കാണപ്പെട്ടു. ജീവജാലങ്ങളെന്നല്ല ഒരു മുടഞ്ഞാണുപോലും അവിടെങ്ങും കണ്ടിരുന്നില്ല. അഗ്നിപർവ്വതം പൊട്ടി "ലാവാ"പ്രവാഹം ഉണ്ടായി നശിച്ചുകിടക്കുന്ന ഉച്ചണ്ഡമായ ഭൂപ്രദേശംപോലെ ആ മലഞ്ചെരിവ് ഒരു ശോണിതമഹാരണ്യമായി രൂപാന്തരപ്പെട്ടിരുന്നു. അതെ; അതൊരു ഭയങ്കര "ഉരുൾപൊട്ടലി"ന്റെ അവശിഷ്ടമായിരുന്നു. ആ മലമുകളിൽ നിഗൂഢ

മായി ഗർഭം ധരിച്ചിരുന്ന ഒരു വലിയ ജലൗഘം പ്രകൃതിക്ഷോഭംമൂലം വെളിയിലേക്കു പൊട്ടി ഒഴുകി അവിടെ നിന്നിരുന്ന സകല തരുലതാദികളേയും പാറക്കൂട്ടങ്ങളേയും കുത്തിമറിച്ചു് മണ്ണിനടിയിൽ നിശ്ശേഷം മൂടിക്കളഞ്ഞു. ആ കാലം മലകളിൽ ഇങ്ങനെ പല സ്ഥലത്തും സംഭവിച്ച "ഉരുൾപൊട്ടൽ" ആയിരുന്നു തൊണ്ണൂററിഒൻപതിൽ നമ്മുടെ നാട്ടിൽ പലവിധ നാശങ്ങൾ വരുത്തിവച്ച ആ ശപിക്കപ്പെട്ട വെള്ളപ്പൊക്കത്തിൻെറ യഥാർത്ഥകാരണം.

---

## വ്യാഘ്രത്തെ പരീക്ഷിച്ച വാനരന്മാർ

പത്തുപന്ത്രണ്ടു കൊല്ലങ്ങൾക്കുമുൻപു് ഒരു ദിവസം ഉച്ചതിരിഞ്ഞു് ഞാൻ ഇടററപ്പടപ്പു് ഫോറസ്റ്റ്ബംഗ്ലാവിൽ നിന്നും കുളത്തൂപ്പുഴയിലേക്കു ഏകനായി ചരിക്കയായിരുന്നു. ഇടററപ്പടപ്പിൽനിന്നും ഉള്ള റോഡ് നെടുവന്നൂർകടവിൽ വന്നിട്ടാണു് കുളത്തൂപ്പുഴയ്ക്കു പോകുന്നതു്. അവിടെയും മനുഷ്യവാസമുള്ള സ്ഥലമല്ല. ഒൻപതു മൈലോളം നീളമുള്ള ഇടററപ്പടപ്പുറോഡ് ഒരു ഫർലോംഗ് ദൂരമെങ്കിലും നേരായിട്ടു കാണുവാൻ നിവൃത്തിയില്ലാത്തവിധം വളഞ്ഞുപുളഞ്ഞാണു് പോകുന്നതു. അതിൻെറ ഒരുവശം പാതാളംപോലെയുള്ള കൊക്കയും എതിർവശം ആകാശചുംബികളായ ഗിരിശിഖരങ്ങളുടെ അടിവാരം മനുഷ്യഗന്ധ

ങ്ങളാൽ പതിവൊപ്പിച്ച് അരിഞ്ഞു നിർത്തിയിട്ടുള്ള കൽ ഭിത്തിയും ഉണ്ടു്. ഇരുവശവും ഉയരത്തിൽ ശാഖോപശാഖകളായി വളൎന്നു നിന്നിരുന്ന വൻതരുക്കളുടെ പച്ചില ചില്ലികളും ഇടയ്ക്കിടയ്ക്കുള്ള ഉജ്ജൃംഭിതസുമങ്ങളും വിവിധ നിറത്തിലുള്ള കനികളും ഹൃദയാകർഷകമായ മേക്കട്ടി എന്നോണം റോഡിനെ തികച്ചും ആച്ഛാദനം ചെയ്തിരുന്നു. മനോഹരമായ ആ വിതാനത്തിൽകൂടി വെള്ളിക്കമ്പികൾ ഉരുകിവീഴുന്നതുപോലെ റോഡിൽ പതിഞ്ഞിരുന്ന ദേദീപ്യമാനമായ കതിരവകിരണങ്ങൾ രൂപാമുതൽ താഴോട്ടുള്ള വെള്ളിനാണയങ്ങൾപോലെ നിളെ കിടന്നിരുന്നു. ഇങ്ങനെ ഒക്കെ ആണെങ്കിലും എന്റെ സഞ്ചാരമാർഗ്ഗത്തിൽ ദൂരെ കണ്ടുകൊണ്ടിരുന്ന ആന, കടുവാ, കരടി, ചെന്നായ് മുതലായ ദുഷ്ടജന്തുക്കളുടെ പുതിയ പുതിയ കാഴ്ചകൾ എന്നെ ഭയാക്രാന്തനാക്കുക തന്നെ ചെയ്തു. അതിനുശേഷം എനിക്കുണ്ടായ ഉൽക്കണ്ഠ എന്നെ കൂടുതൽ കൂടുതൽ നിരുന്മേഷനാക്കിത്തീർത്തു. എങ്ങിനെയെങ്കിലും സന്ധ്യയ്ക്കുമുമ്പു നെടുവന്തൂർ കടവിൽ എത്തണമെന്നുള്ള ഉൽക്കണ്ഠയോടുകൂടി ഞാൻ പല്ലും കടിച്ചു കണ്ണുംതുറന്ന് ചെവി വട്ടംപിടിച്ച് മുമ്പോട്ടു നടന്നു. കുറച്ചു കൊട്ടംവളവു കഴിഞ്ഞാലുടൻ അല്പം നിവർന്നുനിന്നു ശ്വാസം ശരിക്കു വിട്ടതിനുശേഷം വീണ്ടും നടക്കും. ഇങ്ങനെ സഞ്ചരിച്ച് നെടുവന്തൂർ കടവിൽ നിന്നുമുള്ള നാലാം മൈൽക്കുറ്റിക്കു സമീപമായപ്പോൾ ഒരു ഉഗ്രൻ ഞാറവൃക്ഷത്തിന്റെ ബലിഷ്ഠമായ ശിഖരങ്ങളിൽ പിടിച്ചിരുന്ന് പൃഷ്ഠമിളക്കി കതിച്ചുകൊണ്ട് ര ന

വധി കപിവരന്മാർ ഒരുതരം ശബ്ദം പുറപ്പെടുവിക്കുന്നതായി കണ്ടു. ഞാറവൃക്ഷത്തിന്റെ ചെറുശാഖകൾ ഒന്നൊന്നായി പിടിച്ചുലയ്ക്കുകയും, ഒന്നിൽനിന്നു മററൊന്നിലേയ്ക്കു ലക്ഷ്യം തെററാതെ ചാടിവീഴുകയും, അവിടെ ഇരുന്നുകൊണ്ടു് പല്ലുകിരിച്ചു് താഴോട്ടുനോക്കി കൊഞ്ഞണംകുത്തുകയും അപ്പോഴൊക്കെ അപകടസൂചകമായ ഒരുതരം ശബ്ദം പുറപ്പെടുവിക്കുകയും ചെയ്യുന്നതു കണ്ടപ്പോൾ ഏതോ ഒരു സംഭവവിശേഷം അവിടെവിടെയോ നടക്കുന്നുണ്ടായിരിക്കണമെന്നു് ഞാൻ ഊഹിച്ചു. എന്റെ ശ്രദ്ധ മുഴുവനും കുരങ്ങന്മാരിലേക്കു പതിഞ്ഞു. ഏതായാലും കുറച്ചുനേരം മറവിൽ പതുങ്ങിനിന്നു് എന്താണവിടെ നടക്കുന്നതെന്നു് അറിഞ്ഞതിനുശേഷം യാത്ര തുടരാമെന്നു നിശ്ചയിച്ചു. അപ്പുറം അവരിൽ പ്രമാണിയായ ഒരുവൻ മരത്തിൽനിന്നും താഴോട്ടു പകുതിദൂരം ഇറങ്ങുകയും, വീണ്ടും കയറിപ്പോകുകയും മറുപടി കുറച്ചുകൂടി താഴോട്ടിറങ്ങുകയും പിന്നെയും സ്വല്പദൂരം കയറിപ്പോകുകയും ചെയ്യുന്നതായി കണ്ടു. ഇങ്ങനെ പല പ്രാവശ്യത്തെ ആരോഹണാവരോഹണത്തിനുശേഷം അവൻ റോഡിലേക്കു ഇറങ്ങിവന്നു. സാവധാനത്തിൽ നിശ്ശബ്ദനായി റോഡിന്റെ മറുവശത്തേക്കു നടന്നു. എന്റെ കണ്ണുകളും ആ വഴിക്കു തിരിഞ്ഞു. അവൻ അല്പദൂരം നടക്കും; വീണ്ടും ഞാറച്ചുവട്ടിലേയ്ക്കു മടങ്ങും. വീണ്ടും കുറച്ചു ദൂരംകൂടി റോഡിൽ നടക്കും. ഇങ്ങനെ കുറച്ചധികസമയംകൊണ്ടു് നിശ്ചലനായി, വായും പിളന്നു മലന്നു കിടന്നിരുന്ന ഉഗ്രനായ ഒരു വ്യാഘ്രത്തിന്റെ സമീപംവരെ കരുതലോടുകൂടി അവൻ ചെന്നു നില്ക്കുന്നതു

കണ്ടു. മലമ്പനി പിടിച്ചു വിറയ്ക്കുന്നതുപോലെ ഞാൻ ഭയംകൊണ്ടു തുള്ളുവാൻ തുടങ്ങി. റോഡിലേയ്ക്കു ഉന്തിനിന്ന ഒരു കരിമ്പാറയിൽ പിടിച്ചു ഞാൻ ധൈര്യം അവലംബിച്ചുനിന്നു. കണ്ണുകൾ നല്ലവണ്ണം വിടർത്തി സംഭവസ്ഥലത്തെയ്ക്കു ഞാൻ സൂക്ഷിച്ചുനോക്കി. അല്പനേരത്തെയ്ക്കു പുകച്ചിൽകൊണ്ടു ഒന്നും കാണുവാൻ കഴിഞ്ഞില്ല. എങ്കിലും അനന്തരസംഭവങ്ങൾ അറിവാനുള്ള ആഗ്രഹം എന്നെ ഉന്മേഷവാനാക്കിത്തീർത്തു. അല്പം കഴിഞ്ഞപ്പോൾ കടുവാ മലർന്നു വായും പൊളിച്ചു കിടക്കുന്നതും വാനരത്താൻ അടുത്തുചെന്നു നില്ക്കുന്നതും യാഥാർത്ഥ്യംതന്നെയെന്നു എനിക്കു ബോദ്ധ്യമായി. ഞാൻ വീണ്ടും അക്ഷമയോടുകൂടി നോക്കി. കുരങ്ങൻ സാവധാനത്തിൽ കടുവായുടെ വാലിൽ തൊടുന്നതു കണ്ടു. വാലിനു ചലനമില്ലെന്നു കണ്ടപ്പോൾ പതുക്കെ ശരീരത്തിൽ തടവി നോക്കി. അവിടെ കഴിഞ്ഞു ചെവിക്കു പിടിച്ചു കുലുക്കി നോക്കി. എന്നിട്ടും വ്യാഘ്രം നിശ്ചലനായി കിടന്നതേയുള്ളു. ഇങ്ങിനെയായപ്പോൾ ഒന്നിനു പുറകെ ഒന്നായി ഏകദേശം ഒരു ഡസനോളം കുരങ്ങന്മാർ തറയിൽ ഇറങ്ങി വന്നു വാനരപ്രമാണി ചെയ്തതുപോലെയൊക്കെ ചെയ്തു തുടങ്ങി. മൂന്നാമതൊരു സംഘം കുരങ്ങന്മാർകൂടി കടുവായെ സമീപിച്ചു. അങ്ങനെ വന്നവരെല്ലാംകൂടി പരിശോധനകൾ നടത്തിക്കൊണ്ടിരിക്കുമ്പോൾ കാണാം, നിർജ്ജീവനായി കിടന്നിരുന്ന വ്യാഘ്രവീരൻ അവന്റെ ശക്തിയേറിയ ബാഹുക്കൾകൊണ്ടു ഒരടിയും ഒരു പിടിയും, ഒരു ചാട്ടവും. അവിടെ അപ്പോഴുണ്ടായ ബഹളം ആയിരം

ത്താവുള്ള അനന്തരഫലം വർണ്ണിക്കാൻ പ്രയാസം. ഞാൻ കണ്ണടച്ചു തുറന്ന സമയംകൊണ്ട് അവിടെ വ്യാഘ്രത്തെ യാകട്ടെ വാനരങ്ങളെയാകട്ടെ കണ്ടില്ല. കുരങ്ങന്മാരെല്ലാം ഞാറവൃക്ഷത്തിൽ ഒരു വങ്കാമർദ്ദനം നടത്തുന്നതായി കണ്ടു ഞാൻ വല്ലാതെ ഭയപ്പെട്ടു. കടുവായുടെ കൈകയിൽ അവ രിൽ അല്പായുസ്സുകളായ എത്രപേർ അകപ്പെട്ടു എന്നു തീർത്തുപറയുവാൻ നിവൃത്തിയില്ല എങ്കിലും ഒരു ഡസ നിൽ കുറയുകയില്ലെന്നാണ് എന്റെ വിശ്വാസം. അല്പ നേരംകൂടി അവിടെ വിശ്രമിച്ചതിനുശേഷം ഞാൻ വീണ്ടും യാത്ര ആരംഭിച്ചു. ഈവിധം മനഃസമാധാനത്തോടുകൂടി അടുത്ത വളവിലേക്കു തിരിഞ്ഞതും കുരങ്ങന്മാർ ഇരുന്നി രുന്ന മറെറാരു വൃക്ഷത്തിന്റെ ചുവട്ടിൽ മേല്പോട്ടുനോക്കി വായുംപൊളിച്ചിരുന്ന മറെറാരു വ്യാഘ്രത്തിന്റെ സമീപ ത്തിൽ അകപ്പെട്ടതും ഒന്നിച്ചു കഴിഞ്ഞു. ഞാനും അവനു മായി റോഡിന്റെ മുക്കാൽ ഭാഗം വീതിയോളം അകലമേ ഉണ്ടായിരുന്നുള്ളൂ. എന്റെ ശിവനെ ആ രംഗം ഇപ്പോഴും വിറയലോടുകൂടിയല്ലാതെ ഓർക്കുവാൻ നിവൃത്തിയില്ല. ജീവച്ഛവംപോലെ ഞാൻ നിന്നനിലയിൽതന്നെ നിന്നു. അല്പം മൃത്യുശങ്ക ഉണ്ടായോ എന്ന് ഇപ്പോഴും സംശയം ഇല്ലാതില്ല. എന്നെ അമ്മിക്കല്ലിൽവച്ച് അരച്ചാലും 62 വയസ്സുവരെ മരിക്കുകയില്ലെന്നു ഇക്കന്നാനിക്കുള്ള വിശ്വാസം അന്നും ഉണ്ടായിരുന്നു. അതിനാൽ ബഹള ങ്ങൾ ഒന്നും കാണിക്കുവാൻ ഞാൻ ഒരുമ്പെട്ടില്ല. കുര ങ്ങിനെ പിടിക്കുവാനായി ഏകാഗ്രതയിൽ ഇരുന്ന വ്യാഘ്രം കാൽപെരുമാററം കേട്ട എന്നെ ഒന്നു സൂക്ഷിച്ചുനോക്കി.

ധൈൎയ്യത്തോടുകൂടി നിരായുധനായി അടുത്തുവന്ന പുരുഷ കേസരിയെ ജ്വലിക്കുന്ന കണ്ണുകളോടുകൂടി അവൻ വീണ്ടും നോക്കി. ചിറികൾ വിടൎത്തി, പല്ലും കിരിച്ച് മാൎജ്ജാരൻ ചീറുന്നതുപോലെ വികൃതമായി ഒന്നമറി. അപ്പോൾ നാളും പേരും ചോദിക്കാതെ ചീന്തി തിന്നാട്ടെ എന്നുകൂടി ഞാൻ പറഞ്ഞുപോയില്ലല്ലൊ എന്നു സംശയിക്കുന്നു. ഉടമ്പിന്ന ഏകദേശം എട്ടടിയോളം നീളമുണ്ടായിരുന്ന ഉഗ്രനായ ആ വ്യാഘ്രം തീക്കനൽപോലെ ജ്വലിച്ചുകൊണ്ടിരുന്ന കണ്ണുകൾ എന്നിൽനിന്നും എടുക്കാതെ ചീറിക്കൊണ്ട് ഒന്നു രണ്ടു ചുവടുകൾ പുറകോട്ടുവച്ചു താഴെയുള്ള കൊക്കയിലേയ്ക്കു ചാടി മറയുകയാണുചെയ്തതു്. ചപലനായ വാനരത്താനെ പിടിക്കുവാൻ ബുദ്ധിപ്രയോഗം നടത്തിയ വ്യാഘ്രത്തിന്നു ഇത്തരം ഒരു ബുദ്ധിഭ്രംശം വരുവാനുള്ള ഹേതു എന്തെന്നു് എനിക്കു മനസ്സിലായില്ല. മൃഗങ്ങളിൽ ഉവളന്റെ കൌശലത്തെക്കുറിച്ചു മാത്രമേ ഞാൻ കേട്ടിട്ടുള്ളു. പക്ഷെ അന്നത്തെ സംഭവത്തിനുശേഷം എനിക്കു മനസ്സിലായി ബുദ്ധിപ്രയോഗത്തിൽ കടുവായും ഒട്ടും പിന്നാക്കമല്ലെന്നു്. നിരായുധനായി ധൈൎയ്യസമേതം കടുവായെ പിടിക്കുവാൻചെന്ന എന്നോട് മല്ലിടുന്നതു് ഭോഷത്വമാണെന്നു അവൻ മനസ്സിലാക്കിയിരിക്കണം.

---

# 'ബോ കൺസ്ട്രിക്ററർ'

ഉരഗവർഗ്ഗങ്ങളിൽ "ബോ കൺസ്ട്രിക്റ്റർ" എന്നറിയപ്പെടുന്ന പെരുമ്പാമ്പിനെക്കുറിച്ചു വളരെ പേർ കേട്ടുകാണുകയില്ല. ഇതു് കോഴിപ്പൂവനെപ്പോലെയോ, കരിനാഗത്തെപ്പോലെയോ അത്ര വിഷമുള്ളതല്ലെങ്കിലും ആകൃതിയിലും പ്രകൃതിയിലും ഗംഭീരനും ഭയങ്കരനും ആണ്. വലിപ്പത്തിൽ ഇവനെ അതിശയിക്കുന്ന പാമ്പുകൾ വേറെയില്ലെന്നു വേണം പറയുവാൻ. ഇവനെ ഉരഗരാജൻ എന്നു വിളിച്ചാൽ അവയുടെ ഇടയിൽ വിപ്ലവമുണ്ടായില്ലെങ്കിലും ഒരു വിപ്ലവംകൂടാതെ ആ വിളിക്കു മനുഷ്യസമ്മതി സിദ്ധിക്കുമോ എന്നു സംശയമാണു്. പക്ഷിമൃഗാദികളിൽ രാജാക്കന്മാരെ സൃഷ്ടിക്കേണ്ട അധികാരം ഇന്നും മനുഷ്യർതന്നെയാണല്ലോ വച്ചുകൊണ്ടിരിക്കുന്നതു്.

ദേവികുളം ഡിവിഷനിൽ ഉള്ള തുംഗശിഖരങ്ങളിലും ഉഗ്രവനങ്ങളിലും ഇവററ ദുർല്ലഭമായിട്ടുണ്ടു്. അവിടെ തടാകങ്ങളുടെയും, കല്ലുകളുടെയും പ്രാന്തപ്രദേശങ്ങളിലുള്ള താരകളിലാണു് മിക്കവാറും ഇവയെ കാണാറുള്ളതു്. അംബരചുംബികളായ വൻതരുക്കളുടെ ചുവട്ടിൽ നിശ്ചലമായി കിടക്കുന്ന ഈ ഉരഗത്തെ കണ്ടാൽ ആരും പ്രഥമവീക്ഷണത്തിൽ തിരിച്ചറിയാറില്ല. വലിയ വടവൃക്ഷത്തിന്റെ അംഘ്രികൾപോലെ ഇവററ തറനിരപ്പിനുമുകളിൽ ഭൂമിയിൽ നിശ്ചലമായി നീണ്ടുവളഞ്ഞു കിടക്കുന്ന കാഴ്ച കാണേണ്ടതുതന്നെയാണു്. പണ്ടൊരിക്കൽ ശബരിമലയ്ക്കു പോയിരുന്ന ഒരു സംഘം അയ്യപ്പന്മാർ

ഇത്തരം ഒരു പെരുമ്പാമ്പിന്റെ പുറത്ത് ആഹാരം പാകംചെയ്യാൻ അടുപ്പു കൂട്ടിയ കഥ കന്നിത്തയ്യപ്പന്മാരുടെ ഭയഭക്തികൾ വർദ്ധിപ്പിക്കുവാൻ അവരുടെ ഇടയിൽ ഇന്നും പ്രചാരത്തിലിരിക്കുന്നുണ്ട്. പമ്പാതീരത്തിൽ നിന്നും വെട്ടിയിറക്കിയ ഇലവുതടികൾ മുഴുവൻ ഡിപ്പോയിലേക്കു കൊണ്ടുവന്ന ഒരു ചങ്ങാടത്തിൽ ഇതിലൊരെണ്ണം കൊല്ലംവരെ സഞ്ചരിച്ചിട്ടും ചങ്ങാടക്കാർക്ക് അതിനെ കണ്ടു മനസ്സിലാക്കുവാൻ സാധിച്ചില്ല. അവന് മിക്കവാറും ഒരു പെരുന്തടിയുടെ വലിപ്പം ഉണ്ടായിരുന്നു. ആഹാരം കൂടാതെ പുറപ്പെട്ട അതിസമർത്ഥനായ ആ സഞ്ചാരി കൊല്ലത്തു് ചങ്ങാടം കരയ്ക്കടുത്തതോടുകൂടി തിരുവിതാംകൂറിലെ മനോഹര ഭൂവിഭാഗങ്ങളിൽ അതിമോഹനമായ അഷ്ടമുടിക്കായലിന്റെ ദക്ഷിണപൂർവ്വപ്രാന്തത്തിലുള്ള സുപ്രസിദ്ധമായ റസിഡൻസിവനത്തിൽ പ്രവേശിക്കുകയും അന്ന് അതിലെ അന്തേവാസികളിൽ ഒന്നായ ഒരു പുള്ളിമാൻ പേടയെ പിടികൂടുകയും ചെയ്തു. ആ സാധുമൃഗത്തിന്റെ ദയനീയവിലാപം ശ്രവിച്ചമാത്രയിൽ സഹായാർത്ഥം ഓടിയെത്തിയ ശുനകവീരന്റെ പരാക്രമത്താൽ നിദ്രാഭംഗം നേരിട്ട രാജാധിരാജ പ്രതിപുരുഷാലയത്തിലെ കാര്യക്കാരൻ ഈർഷ്യാകലുഷിതനായി ഒരു ബന്ദൂകമേന്തി കൃത്യസ്ഥലത്തേക്കു കടന്നുചെന്നു. ഇടതിങ്ങിനിന്നിരുന്ന പച്ചിലപ്പടർപ്പുകളുടെ വിടവുകളിൽകൂടി തുളച്ചുകയറിയിരുന്ന ഉച്ചസൂര്യകിരണങ്ങളുടെ പ്രകാശത്തിൽ സൂക്ഷ്മജ്ഞനായ ആ സർക്കാരുദ്യോഗസ്ഥൻ അവിടെ നടന്നുകൊണ്ടിരുന്ന ഉരഗശുനകയുദ്ധം ആശ്ചര്യപരതന്ത്രനായി

ദർശിച്ചു. അതോടുകൂടി അയാൾ അക്രമിയായ ആ കാർക്കോടകനെ ബന്ധിച്ച് അവന്റെ ദേശസഞ്ചാര രാജധാനിയിൽ ഉള്ള കാഴ്ചബംഗ്ലാവിൽ കൊണ്ടുചെന്നു വസിപ്പിക്കുകയും ചെയ്തു. പക്ഷെ ആ സാധുമാൻപേട ഒന്നു രണ്ടു ദിവസങ്ങൾ മാത്രമെ പിന്നീട ജീവിച്ചിരുന്നുള്ളു. ശബരിമലയ്ക്കടുത്തുള്ള പമ്പാതീരത്തിൽ സ്വതന്ത്രനായി ജീവിച്ചിരുന്ന ആ ഉരഗവീരൻ കൊല്ലം അഷ്ടമുടിപ്രാന്തത്തിൽ നിർഭയം വിഹരിച്ചിരുന്ന പുള്ളിമാൻപേടയെ കയ്യേററം ചെയ്തുപകടപ്പെടുത്തുവാനും അതുമൂലം അവൻ കാഴ്ചബംഗ്ലാവിലെ പ്രദർശനജീവിയായിത്തീരുവാനും ഉണ്ടായ വിധിവൈഭവം കേവലം യാദൃച്ഛികമെന്ന് എങ്ങനെ പറയുവാൻ സാധിക്കും.

"ഇവനിതു ലഭിക്കേണമിന്നകാലംവേണ—
മവശതലഭിക്കേണമർത്ഥനാശംവേണം
ഇതിവിധിവിധിച്ചതി പ്രാണികൾക്കൊക്കവേ
ഹിതമഹിതമെങ്കിലും ലംഘ്യമല്ലേതുമേ"

"ബോ കൺസ്ട്രിക്റ്റർ" എന്നു വിളിക്കപ്പെടുന്ന ഈ പെരുമ്പാമ്പുകൾ ആട്, മാട്, ക്ലാവ്, കേഴ മുതലായ മൃഗങ്ങളെ പിടിച്ചു തിന്നു ജീവിക്കുന്നു. ഇവ ഇരകൾ തേടിപ്പിടിക്കുന്നതിൽ പ്രദർശിപ്പിക്കുന്ന ബുദ്ധിവൈഭവം അന്യാദൃശമത്രേ. മൃഗങ്ങൾ സഞ്ചരിക്കുന്ന വഴികളിൽ ഈ ഭയങ്കരൻ വിലങ്ങനെ സ്വന്തം ശരീരം വളച്ചു് അണ്ഡാകൃതിയിലുള്ള ഒരു കുനാംകുരുക്കിട്ടു നിശ്ചലനായി വാലും തലയും കുത്തിനിൽക്കുന്നു. സാധുമൃഗങ്ങൾ ഈ

കുഴക്കിനകളുംകൂടി കാൎയ്യം ഗ്രഹിക്കാതെ കടന്നുപോകു മ്പോൾ ഈ ഖലൻ പെട്ടെന്നു കുടുക്കമെന്തി ഇരയെ ബലമായി വരിഞ്ഞു ചുററുന്നു. അവൻെറ പിടിയിൽ നിന്നു രക്ഷപ്പെടാമെന്നു കരുതുകയേ വേണ്ട. അവൻെറ ബലത്ത ശരീരംകൊണ്ട് ഇരുമ്പുകമ്പികളെക്കൊണ്ടെന്ന പോലെ ശക്തിയായി ഇരയെ ചുററി വരിയുന്നതോടുകൂടി അതിൻെറ അസ്ഥിപഞ്ജരം ഒടിഞ്ഞു പൊടിഞ്ഞു തരി പ്പണമായിപ്പോകുന്നു. ഇതിനകം അവൻെറ ശരീ ത്തിൻെറ ഏതെങ്കിലും ഒരററം അവൻ വായിലാക്കി സാവധാനം വിഴുങ്ങിത്തുടങ്ങും. സാമാന്യം വലിയ മൃഗങ്ങ ളെപ്പോലും അവൻ ഒരു പഞ്ഞിക്കെട്ടുപോലാക്കി വിഴുങ്ങി തീൎക്കാറുണ്ട്. ചിലപ്പോൾ കാട്ടുജന്തുക്കളുടെ സഞ്ചാര മാൎഗ്ഗത്തിൻെറ ഇരുവശങ്ങളിലും നില്പുള്ള വൻതരു ക്കളുടെ ശാഖകളിൽ വള്ളിപോലെ തൂങ്ങിക്കിടന്നും ഇവൻ ഇരകളെ പിടിക്കാറുണ്ട്. ഓടുവാനും, ചാടുവാനും ഏററവും സാമൎത്ഥ്യമുള്ള വരയാടുകളെപ്പോലും മന്ദഗതി ക്കാരനായ ഇവൻ കുടുക്കിൽ അകപ്പെടുത്തി പിടിച്ചു ഭക്ഷിക്കുന്നതു കണ്ടാൽ അത്ഭുതം തോന്നും. ആഹാര സമ്പാദനമാൎഗ്ഗങ്ങൾ സുഗമവും സുസാദ്ധ്യവും ആക്കി ത്തീൎക്കുവാൻ മനുഷ്യനുള്ളിടത്തോളം ബുദ്ധിസാമൎത്ഥ്യം പക്ഷിമൃഗാദികൾക്കില്ലെന്നാണ് മനുഷ്യൻെറ വിശ്വാസം. ഇക്കൂട്ടൎക്കും പരസ്പരം ഗ്രഹിക്കാവുന്ന ഒരു പൊതുഭാഷ യുണ്ടായിരുന്നു എങ്കിൽ ബുദ്ധിമാന്മാരായ മനുഷ്യരെ ക്കൊണ്ടു നിറഞ്ഞിരിക്കുന്ന ഈ പരിഷ്കൃതലോകത്തിൽ അവരിൽ അല്പ്പട്ടിണിക്കാരായി എരിപൊരിക്കൊള്ളുന്ന

ലക്ഷോപലക്ഷം ദരിദ്രനാരായണന്മാരെക്കുറിച്ച് പക്ഷിമൃഗാദികൾക്കുള്ള അഭിപ്രായം എന്താണെന്നറിയാമായിരുന്നു. ഏതായാലും അങ്ങനെ ഒരു ഭാഷ ഉണ്ടാകാതെപോയതും ദൈവത്തിന് മനുഷ്യരോടുള്ള കാരുണ്യാതിരേകംകൊണ്ടാണെന്നു സമാധാനപ്പെടാം.

പെരുമ്പാമ്പിന് നല്ല ഒരു ഇര കിട്ടിക്കഴിഞ്ഞാൽ പിന്നെ അടുത്ത മൂന്നുനാലു ദിവസത്തേയ്ക്ക് അവൻ അനങ്ങുകയേയില്ല. അവന്റെ പുറത്തുകയറി മെതിച്ചാൽ പോലും അവൻ അറിയുന്നില്ല. ഈ നിലയിൽ ഒരു പെരുമ്പാമ്പിനെ വനത്തിൽവച്ചു കാണുവാൻ എനിക്കു സംഗതിവന്നിട്ടുണ്ട്. എന്റെകൂടെ ഉണ്ടായിരുന്നവർ അതിനെ വെടിവച്ചു കൊല്ലുകയാണുണ്ടായതു്. അതിന്റെ വയററിൽ ഒരു കേഴയും ഉണ്ടായിരുന്നു.

ഒരിക്കൽ, ഒരു യൂറോപ്യൻ ഷിക്കാരി, ശാന്തൻപാറയിലുള്ള വനത്തിൽകൂടി സഞ്ചരിക്കുമ്പോൾ അയാളുടെ ഇടത്തെ ഭുജത്തിൽ, മുകളിൽനിന്നും ഏതോ ഒരു വൃക്ഷത്തിന്റെ കനത്തശാഖ ഒടിഞ്ഞു വീണതുപോലെ അയാൾക്ക് അനുഭവപ്പെട്ടു. എന്താണെന്നു സൂക്ഷ്മമായി പരിശോധിക്കുന്നതിനകം ഒരു പെരുമ്പാമ്പിന്റെ കൂർത്ത പല്ലുകൾ ആ ഷിക്കാരിയുടെ ഭുജത്തിൽ തുളച്ചുകയറിക്കഴിഞ്ഞിരുന്നു. അയാൾക്കു തന്റെ ഇടതുകരം മുറിഞ്ഞു തകർന്നതുപോലെ. വപുസ്സാകെ അസ്വാധീനമാകുന്നതു പോലെയും തോന്നി. ഇതിനകം പാമ്പ് അയാളെ ചുററുവാനുള്ള ശ്രമവും ആരംഭിച്ചുകഴിഞ്ഞിരുന്നു. നിർഭാഗ്യവാനായ ആ ഷിക്കാരിയുടെ ജിവൻ അപകടത്തിൽപെട്ടു

മെന്ന ഭീക്കായി. എങ്കിലും ധീരനായ ആ ആംഗ്ലേയന് ആത്മവിശ്വാസം നശിച്ചിരുന്നില്ല. അയാൾ നല്ലതു പോലെ ആത്മസംയമനംചെയ്തു വലത്തുകരംകൊണ്ട് തന്റെ കാലുറയുടെ ലക്കോട്ടിൽ കിടന്നിരുന്ന റിവാൾവർ എടുത്ത് പാമ്പിനെ തുടർച്ചയായി രണ്ടുമൂന്നു വെടിവച്ചു. അതോടുകൂടി അതു പിടിവിട്ടു നിലംപതിച്ചു. അതിന്റെ വായിൽനിന്നും ഫൂൽക്കാരംചെയ്തു തെറിപ്പിച്ച വിഷദ്രാവകത്തിന്റെ ഒന്നു രണ്ടു തുള്ളികൾ ആ ഷിക്കാരിയുടെ നയനങ്ങളിൽ വീണു. അയാൾ അന്ധനായി നിലത്തിരുന്നു. വെടിയുടെ ശബ്ദം കേട്ടമാത്രയിൽ അയാളെ അനുഗമിച്ചിരുന്ന സിൽബന്തികൾ ഓടി എത്തി. അവർ അപ്പോൾ കണ്ട കാഴ്ച അതിഭയനീയമായിരുന്നു. നിശ്ചലനായ ഒരു പെരുമ്പാമ്പ് ചത്തുകിടക്കുന്നതും ഷിക്കാരിയായ യജമാനൻ കാഴ്ചയില്ലാതെ നിലയിൽ കിടന്നു പരാക്രമം കാണിക്കുന്നതും അവർ കണ്ടു. അവർ അദ്ദേഹത്തെ ഉടൻതന്നെ അടുത്തുള്ള ആശുപത്രിയിലേക്കു നീക്കംചെയ്തു. ആയുസ്സിന്റെ ബലംകൊണ്ടും, സമർത്ഥമായ ചികിത്സകൊണ്ടും ആ ധീരപുരുഷന്റെ കണ്ണുകൾക്ക് കാഴ്ചക്കു കാഴ്ച ലഭിച്ചു. പക്ഷെ പാമ്പിന്റെ കടിയേററതുമൂലം ഉണ്ടായ വ്രണങ്ങൾ കരിയുന്നതിന് പിന്നെയും അധികദിവസങ്ങൾ വേണ്ടിവന്നു. ഇത്തരം പല അനുഭവങ്ങളും മററുള്ളവർക്കുണ്ടായതു് ഞാൻ കേട്ടിട്ടുള്ളതല്ലാതെ എന്റെ സുദീർഘമായ വനസഞ്ചാരത്തിനിടയിൽ എനിക്കു ഒരിക്കലും ഒരു പെരുമ്പാമ്പിന്റെ ആക്രമണത്തെ അഭിമുഖീകരിക്കേണ്ട ദൗർഭാഗ്യം വന്നുപെട്ടിട്ടില്ല.

---

# ഒരു അത്യാഹിതം

അടിയിൽ വിവരിക്കുന്ന അതിദാരുണസംഭവം എനിക്കു നേരിട്ടനുഭവമുള്ളതല്ല. ഡി. എഫ്. ഒ. ആയിരുന്ന മി. യു. പി. കൃഷ്ണൻ ദൃക്സാക്ഷിയായുള്ള ആ അശുഭസംഭവം അശ്രുസങ്കലിതമായ നയനങ്ങളോടും വിറയലാർന്ന ചുണ്ടുകളോടും അദ്ദേഹംതന്നെ എന്നെ പറഞ്ഞുകേൾപ്പിച്ചതാണ്. ആരെയും കണ്ണീരൊലിപ്പിക്കുന്ന ആ ദാരുണരംഗം ഹൃദയക്ഷോഭംകൂടാതെ വർണ്ണിക്കുവാനസാദ്ധ്യം.

യശഃശരീരനായ ദിവാൻ സർ എം. കൃഷ്ണൻനായരാൽ അത്യാഡംബരപൂർവം ഉൽഘാടനംചെയ്യപ്പെട്ട നേരിയമംഗലം ഹൈറേഞ്ച് റോഡിന്റെ 38-ാമത്തെ മൈലിൽ "കഞ്ചിയാർ" എന്ന സ്ഥലത്തു ഒരു ക്യാമ്പുഷെഡ് ഉണ്ടായിരുന്നു. ആ പേരിന്റെ ആഗമനത്തെക്കുറിച്ചു സ്ഥലപുരാണക്കാരൻ പറഞ്ഞുകൊള്ളട്ടെ. പെരിയാററിന്റെ പോഷകനദികളിൽ ഒന്നായ "കണ്ടമ്പാറ" ആറ് ഈ സ്ഥലത്തുകൂടി ഒഴുകുന്നു. ഇവിടെ അതിമനോഹരവും എന്നാൽ അതിഭയാനകവുമായ ഒരു വെള്ളച്ചാട്ടമുണ്ട്. ക്യാമ്പുഷെഡ്ഡിൽനിന്നു ആ സ്ഥലത്തേയ്ക്കു ഉദ്ദേശം രണ്ടുമൈൽ ദൂരമുണ്ടാവും. നൂറിൽപരം അടി ഉയരത്തിൽനിന്നു എൺപതടി വീതിയിൽ വെള്ളിപ്പാളികപോലുള്ള ഒരു വലിയ ജലപ്രവാഹം ഗംഭീരശബ്ദകോലാഹലത്തോടുകൂടി കണ്ടമ്പാറ ആററിൽ പതിക്കുന്നു. പതനസ്ഥലം മുതൽ ഉദ്ദേശം രണ്ടുമൈൽ ദൂരത്തോളം താഴോട്ടു ആററിന്റെ ഇരുകരകളും കൊടുംതൂക്കായ കരി

ബാറകളാൽ ജലാവതാരശൂന്യമായി, സ്ഥിതിചെയ്യുന്നു. ജലനിപാതസ്ഥാനത്തുനിന്നു് ഏകദേശം ഇരുനൂററി അൻപതു് അടി അകലത്തായി ആററിനു കുറുകെ, ഒന്നിനു പിറകെ ഒന്നായി ഇടവിട്ടു നാലഞ്ചു പാറകൾ ഉയർന്നു നിൽപുണ്ടു്. ഈ പാറകൾ നദിയുടെ ശീഘ്ര ഗതിയെ നിശ്ശേഷം തടഞ്ഞുനിറുത്തി അവിടം രണ്ടേക്ക റോളം വിസ്തീർണ്ണമുള്ള ഒരു നിർജ്ജീവതടാകമായി രൂപാ ന്തരപ്പെടുത്തുന്നു. അഗാധമായ ഈ തടാകം ഇരച്ചലച്ചു പതിക്കുന്ന ജലരാക്ഷസിയെ പിടിച്ചമർത്തി അഷ്ടബന്ധ മിട്ടുറപ്പിക്കുന്ന അത്ഭുതകാഴ്ച, ആരേയും വിസ്മയിപ്പിക്കുന്ന താണു്. ഗ്രസിക്കപ്പെട്ട രാക്ഷസിയുടെ ജീവവായു അല്പാല്പ മായി അവസാനയാത്ര പറഞ്ഞു പിരിയുകയാണോ എന്നു തോന്നുമാറു ചില നീർപ്പോളകൾ തടാകതലത്തിൽ ഉയർന്നു വന്നു പൊട്ടുന്നതു കാണാമെന്നല്ലാതെ അവിടെ മററു യാതൊരു ബാഹ്യപ്രകടനങ്ങളും ദൃശ്യമല്ല. ചുററുപാടും റിസർവ്വനങ്ങളാണു്. സമുദ്രനിരപ്പിൽനിന്നും ആയിരത്തി അഞ്ഞൂറടി ഉയരമുള്ള ഈ ഘോരാരണ്യപ്രദേശം കടുവാ, കരടി, കാട്ടാന മുതലായ വന്യമൃഗങ്ങളുടെ ആവാസഭൂമി യാണു്. ആററിന്റെ തെക്കേ തീരത്തുകൂടി സഞ്ചാര യോഗ്യമായ റോഡുപോകുന്നുണ്ടെങ്കിലും അതിനക്കരെ ഒററതിരിഞ്ഞുള്ള മനുഷ്യസഞ്ചാരം ഇന്നും ആപൽക്കര മായി ഗണിക്കപ്പെടുന്നതേയുള്ളു. എന്റെ ഈ പ്രസ്താ വനയ്ക്കു് ഉപോദ്ബലകമായി സമീപകാലങ്ങളിൽ സംഭ വിച്ച ഒന്നുരണ്ടു വിശേഷങ്ങൾ പറഞ്ഞുകൊണ്ടു കഥ തുടരാം.

പിണ്ടിമേട്ട ക്യാമ്പുഷെഡ്ഡിൽനിന്നും ഒരു മൈൽ പടിഞ്ഞാറു മാറി റോഡിൻെറ ഒരു വശം ഉന്നതമായ "കട്ടിംഗ്ഗും" മറുവശം അഗാധമായ "കൊക്ക"യും ആണു്. കൊക്കയുടെ അടിവാരത്തിൽക്കൂടി രജതരേഖപോലെ ആറു വളഞ്ഞൊഴുകുന്നു. നാലഞ്ചുകൊല്ലങ്ങൾക്കുമുമ്പ് മെസ്സേഴ്സ് ഏ. വി. തോമസ്സ് കമ്പനിക്കാരുടെ വക ഒരു ലോറി മാംകുളം എസ്റ്റേററിൽനിന്നും മടങ്ങിവരുമ്പോൾ ഈ ഭാഗത്തു റോഡരുകിൽ ഒരു ഒററയാൻ കാട്ടാന നിൽക്കുന്നതു കണ്ടു. ആനയെ കണ്ടപ്പോൾ ലോറി ഓടിച്ചുവന്ന ഡ്രൈവർക്കും അയാളുടെ അനുചരനായ ക്ലീനർക്കും അനല്പമായ ആനന്ദമുണ്ടായി. ഡ്രൈവർ ലോറിയും ഇരപ്പിച്ചു്, ഹാറനും മുഴക്കി ഗജവീരൻെറ നേൎക്കു പാഞ്ഞടുത്തു. അവൻ ഭയപരവശനായി ഓടിത്തുടങ്ങി. ലോറി അവനെ പിന്തുടൎന്നു. റോഡിൻെറ ഇരുവശത്തേയ്ക്കും മാറാൻ മാൎഗ്ഗമില്ലാതെ ആന അധികരന്തു വീണ്ടും മുമ്പോട്ടു ഗമിച്ചു. അതിനതിനു ഡ്രൈവരും കൂട്ടുകാരനും കൂടുതൽ കൂടുതൽ ആത്തട്ടഹാസിച്ചു് ആനയെ അനുധാവനംചെയ്തു. ഗജവീരൻെറ പരവശതയോടുകൂടിയ പലായനത്തിൽ ജയഭേരി മുഴക്കിക്കൊണ്ടു ഏകദേശം ഒരു മൈൽ ദൂരത്തോളം ആ ഡ്രൈവർ യന്ത്രശക്തി പരീക്ഷിച്ചു. അവസാനം കാററു തിരിഞ്ഞടിച്ചു. ശക്തൻെറ ക്ഷമയ്ക്കും ഒരതിരുണ്ടെന്നുള്ള പരമാൎത്ഥം കശ്മലനായ ഡ്രൈവർ വിസ്മരിച്ചുപോയി. മുഷ്ടി ചുരുട്ടി വാലുയൎത്തി കാലുകൾ ഉറപ്പിച്ചുകൊണ്ടു ആന പെട്ടെന്നു് ലോറിക്കഭിമുഖമായി തിരിഞ്ഞുനിന്നു. അപ്രതീക്ഷിതമായ ആ

സംഹാരലീല കണ്ട് ഡ്രൈവറുടേയും കൂട്ടുകാരന്റേയും പരാക്രമമെല്ലാം പമ്പ കടന്നു. ഒരു വിധത്തിൽ അവർ ലോറി നിറുത്തി വെളിയിലേക്കു ചാടി റോഡിന്റെ മുകൾ വശത്തുള്ള ഉക്കായ പാറയിലേയ്ക്കു ഇഴഞ്ഞുകയറി! തന്നെക്കാൾ വലിപ്പമുള്ള ഒരു ജീവിയോടാണു താൻ എതിരിട്ടിരിക്കുന്നതെന്ന പൂർണ്ണബോധ്യത്തോടുകൂടി ആന അല്പനേരം ലോറിയെ തുറിച്ചുനോക്കിനിന്നു. അതു കഴിഞ്ഞു് അവൻ ദേഹം ചുരുക്കി, ശ്വാസം പെരുക്കി, തുമ്പിക്കരം ചുരുട്ടി ലോറിക്കേല്പിച്ച ഉഗ്രപ്രഹരം അവിടെ എന്തെല്ലാം കോലാഹലങ്ങളാണു സംജാതമാക്കിയതെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസം. പൂഞ്ചോലെ കൊക്ക യിലേക്കു പറന്നുപോയ ലോറി പല കരണങ്ങൾ മറിഞ്ഞു് ഇതളുകൾ ഓരോന്നായി കൊഴിഞ്ഞു് ചിന്നിച്ചിതറി കണ്ടമ്പാറ ആറ്റിന്റെ അടിത്തട്ടിൽ അഭയംപ്രാപിച്ചു. ക്രുദ്ധനായ കൊമ്പനാനയുടെ കൊലവിളി കേട്ട് ധൈര്യ ശിരോമണിയായ ഡ്രൈവർ പാറപ്പുറത്തുനിന്നും കുറുനരി യെക്കണ്ട കോഴിയെപ്പോലെ ചൊരിഞ്ഞുവീണു. പക്ഷേ ജീവധാരണത്തിനുള്ള പരമാധികാരം ഇന്നും പരാശക്തി മറ്റാർക്കും വിട്ടുകൊടുത്തിട്ടില്ല. ആനയ്ക്കു കുത്തുവാനോ മെതിക്കുവാനോ സൗകര്യം നൽകാത്ത ഒരു കലങ്കു കുഴിയി ലായിരുന്നു ദീർഘായുഷ്മാനായ ആ ഡ്രൈവരുടെ പതനം. അവർ അങ്ങനെ രക്ഷപ്പെട്ടു. അതിൽ അല്പം നിരസ ത്തോടെ ആന അവിടംവിട്ടു മറയുകയും ചെയ്തു.

പ്രസ്തുത റോഡിന്റെ ഭയങ്കരതയെ കാണിക്കുന്ന മറെറാരു സംഭവംകൂടി പറയാം. റോഡിന്റെ ഒരുവശം

ത്തക്കായ പാറയും മറുവശം പാതാളക്കുഴിയും ആണെന്നു പറഞ്ഞുവല്ലോ. മഴക്കാലങ്ങളിൽ പല ചെറിയ വെള്ളച്ചാട്ടങ്ങളും പാറപ്പുറത്തുനിന്നും റോഡിനെ കവച്ചുവച്ചു് കുഴിയിലേക്കു പതിക്കുന്നുണ്ടു്. അകലെയുള്ള തേയിലത്തോട്ടത്തിലെ ഒരു യൂറോപ്യൻ പ്ലാന്റർ ഈ റോഡുവഴി രവിദിനത്തിലെ ഒരു സുപ്രഭാതവേളയിൽ കുതിരസ്സവാരി ചെയ്തുവരികയായിരുന്നു. റോഡിൽ അവിടവിടെ മഴവില്ലുകൊണ്ടു ആൎച്ചുകൾ കെട്ടിയതുപോലെ പല സ്ഥലങ്ങളിലും ഇത്തരം വെള്ളച്ചാട്ടങ്ങൾ ബാലാൎക്കപ്രഭയേററു് സപ്തവൎണ്ണദ്യുതി പരത്തി പഥികന്മാരുടെ തലയ്ക്കുമീതെക്കൂടി തൊട്ടും തൊടാതെയും നിൎഗ്ഗമിച്ചിരുന്നു. ഇത്തരം വെള്ളച്ചാട്ടത്തിലൊന്നിനെ ധാരയ്ക്കു മറികടക്കേണ്ടതായിവന്നു. വായുവേഗത്തിൽ കുതിരയെ ചാടിച്ചു് അവിടം കടന്നുപോകാമെന്നു അദ്ദേഹം കരുതി. ലഗാൻ ഇളക്കി കാലിന്റെ ഉപ്പൂറ്റികൊണ്ടു കുതിരയുടെ പള്ളയിൽ മന്ദ രണ്ടു മെതിച്ചു. കുതിര പെട്ടെന്നു ഇളകി മുന്നോട്ടു ചാഞ്ഞു. യജമാനന്റെ ആഗ്രഹം അറിഞ്ഞു പ്രവൎത്തിക്കുന്നതിനു കുതിരയ്ക്കുള്ളിടത്തോളം സാമൎത്ഥ്യവും ധൈൎയ്യവും, അനുസരണയും മററു മൃഗങ്ങൾക്കു് ഇല്ലെന്നുവേണം പറയുവാൻ. ജലപാതശക്തിയെക്കുറിച്ചു് ലേശവും ചിന്തിക്കാതെ അവിവേകമായി ആ സാഹസകൎമ്മത്തിനു് ആജ്ഞ നൽകിയ ബുദ്ധിശൂന്യതയെക്കുറിച്ചു് പശ്ചാത്തപിക്കുന്നതിനുപോലും സമയം ലഭിക്കാതെ ആ സാധുമൃഗവും നിൎഭാഗ്യവാനായ അവന്റെ യജമാനനും വെള്ളത്തിന്റെ ശക്തിമത്തായ പ്രഹരം ഏററു് താഴെ കുഴിയി

ലേക്ക മറിഞ്ഞു് അപ്രത്യക്ഷരായി. ആ രണ്ടു ജീവികളുടെ മൃതശരീരങ്ങൾപോലും അതിനശേഷം കണ്ടെത്തുവാൻ കഴിഞ്ഞിട്ടില്ല. ദുഃഖപര്യവസായിയായ ഈ സംഭവത്തിനശേഷം ആ വെള്ളച്ചാട്ടത്തിന "കുതിരവെട്ടി" എന്ന പേര ലഭിച്ചു. ദാരുണസംഭവങ്ങളുടെ മൂകസാക്ഷികളായിട്ടു ഇത്തരം എത്ര എത്ര പേരുകളാണു് ഇന്നും നമ്മുടെ വനവിഭാഗങ്ങൾ ധരിച്ചുപോരുന്നതെന്നു് ആരെങ്കിലും കണക്കെടുത്തിട്ടുണ്ടോ ?

ഉപകഥകളെക്കൊണ്ടു് ഇനിയും ഞാൻ നിങ്ങളെ മുഷിപ്പിക്കണമെന്ന വിചാരിക്കുന്നില്ല. 1921 ഡിസംബർ 31-ാംതീയതി റവ: ഓസ്മാസ്റ്റൺ, മി. യു. പി. കൃഷ്ണനുമൊന്നിച്ചു് പിണ്ടിമേട വെള്ളച്ചാട്ടപര്യടനത്തിനായി കഞ്ചിയാർ ക്യാമ്പുഷെഡ്ഡിൽനിന്നും അതിരാവിലെ പുറപ്പെട്ടു. റവ: ഓസ്മാസ്റ്റൺ ഇംഗ്ലണ്ടിലെ എസക്സ് സ്വദേശിയും, സെൻട്രൽ പ്രാവിൻസിലെ വനം കൺസർവേററുടെ കനിഷ്ഠ സഹോദരനും, കാഴ്ചയിൽ സുന്ദരനും ആയ ഒരു യുവദേശസഞ്ചാരിയായിരുന്നു. വിദേശപര്യടനത്തിനശേഷം സ്വദേശത്തു മടങ്ങി എത്തി തന്റെ ഇഷ്ടസഖിയായ മിസ് റൈസിനെ പാണിഗ്രഹണംചെയ്തുകൊള്ളാമെന്ന ശുഭപ്രതീക്ഷയോടെയാണു് അദ്ദേഹം ഇൻഡ്യയിലേക്ക തിരിച്ചതു്. ഇത്ര സ്വഭാവശുദ്ധിയും സമഭാവനയും ഉള്ള ഒരു മനുഷ്യസ്നേഹിയെ കണ്ടുകിട്ടാൻ പ്രയാസമെന്നാണു് അദ്ദേഹത്തെക്കുറിച്ചുള്ള മി: കൃഷ്ണന്റെ അഭിപ്രായം. കഞ്ചിയാർ ക്യാമ്പുഷെഡ്ഡിൽ ഒരു കട്ടിൽ മാത്രമേ ഉണ്ടായിരുന്നുള്ളു മി: കൃഷ്ണനെ അതിൽ കിടത്തി

യിട്ട് താൻ തറയിൽ കിടന്നുകൊള്ളാമെന്നു തലേദിവസം രാത്രിയിലെ താമസവേളയിൽ റവ: ഓസ്മാസ്റ്റൺ ശഠിച്ചു. പല വിധത്തിൽ ശ്രമിച്ചുനോക്കിയിട്ടും അതു സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ രണ്ടുപേരും ഉറങ്ങാതെ കഴിച്ചുകൂട്ടാമെന്നു തീരുമാനിച്ചു. "മരണാനന്തരജീവിതം" എന്ന പുസ്തകം എടുത്ത് അതിലെ ചിന്താദ്യോതകവും, അർത്ഥഗർഭവുമായ ചില ഭാഗങ്ങൾ റവ: ഓസ്മാസ്റ്റൺ വായിച്ചു കേൾപ്പിച്ചു. അവസാനം രണ്ടുപേരും കിടക്കകൾ തറയിൽ വിരിച്ചു കിടന്നുറങ്ങി.

കഞ്ചിയാർ ക്യാമ്പുഷെഡ്ഡിൽനിന്നും രണ്ടുപേരും ക്യാമറ മുതലായ ഉപകരണങ്ങളോടുകൂടി സൈക്കിളിലാണു സഞ്ചരിച്ചത്. വനമദ്ധ്യേകൂടിയുള്ള അവരുടെ യാത്രയിൽ മി: യു. പി. കൃഷ്ണന്റെ സൈക്കിൾ ഒരു ഉരഗത്തിന്റെ പുറത്തുകയറി മറിയുകയുണ്ടായി. റവ: ഓസ്മാസ്റ്റന്റെ റിവാൾവറിൽനിന്നു തൽക്ഷണം ഒഴിഞ്ഞ നിറഞ്ഞ സർപ്പിണിയെ വകവരുത്തി. അവർ നിരപായം വീണ്ടും യാത്ര തുടർന്നു

പിണ്ടിമേട്ട വെള്ളച്ചാട്ടത്തിന് അഭിമുഖമായി അതിനോട് ഏററവും സമീപിച്ചുനിന്ന് അതിന്റെ ശരിയായ ഫോട്ടോ എടുക്കണമെന്നുള്ളതായിരുന്നു അവരുടെ യാത്രോദ്ദേശം. നദിയുടെ ഇരുവശവും രണ്ടുമൈൽ ദൂരത്തോളം കുത്തായ പാറക്കെട്ടായിരുന്നതിനാൽ അവിടംവരെ ആററിൽ ഇറങ്ങുവാനുള്ള കടവുകൾ ഒന്നും ഉണ്ടായിരുന്നില്ല. അതിനാൽ അതിനപ്പുറമുള്ള ഒരു കവിൽ

ഇറങ്ങി വെള്ളത്തിൽക്കൂടി മേല്പോട്ടു സഞ്ചരിക്കേണ്ടതായി വന്നു. കാലുറകളുടെ ശല്യം ഭയന്ന് സൈക്കിൾ രണ്ടും അടുത്തുള്ള ഒരു കലങ്കിനകത്തു കയററിവച്ചു നടന്നും നീന്തിയും വെള്ളച്ചാട്ടത്തിനു കുറെ അകലെയുള്ള മുൻവിവരിച്ച പാറക്കൂട്ടങ്ങളിൽ ഏററവും ഉയരംകൂടിയ ഒന്നിൽ അവർ വളരെ പ്രയാസപ്പെട്ടു കയറി. ആ പാറയ്ക്കു വെള്ളനിരപ്പിൽനിന്നും ഇരുപതടിയോളം ഉയരമുണ്ടായിരുന്നു. പാറയ്ക്കും വെള്ളച്ചാട്ടത്തിനും മദ്ധ്യേ തടാകം സ്ഥിതിചെയ്തിരുന്നു. അവർ രണ്ടുപേരും പാറപ്പുറത്തു നിന്നു മനോഹരമായ വെള്ളച്ചാട്ടത്തെ കൺകുളിർക്കെ കണ്ടു. ഓരോരുത്തരുടെയും തലയിൽ കെട്ടി സൂക്ഷിച്ചിരുന്ന ക്യാമറ അഴിച്ചെടുത്ത് അവിടെ കണ്ട സുന്ദരവും സുപ്രധാനവുമായ നിരവധി കാഴ്ചകളുടെ ഫോട്ടോകൾ അവർ എടുത്തു. ഏററവും സന്തുഷ്ടനായി റവ: ഓസ്മാസ്റ്റൺ നാലുപാടും കണ്ണുകൾ ഓടിച്ചു. ഹാ! എന്തൊരു ആത്മസംതൃപ്തിയാണ് അദ്ദേഹത്തിന്റെ വദനാംബുജത്തിൽ നിഴലിച്ചു കണ്ടതു്? അദ്ദേഹത്തിന്റെ മനസ്സിൽ ഒളിഞ്ഞു കിടന്നിരുന്ന എത്ര എത്ര മോഹനസ്വപ്നങ്ങളുടെ രൂപഭാവങ്ങളാണ് അല്പനിമിഷങ്ങൾക്കുള്ളിൽ ആ വെള്ളിത്തിരശ്ശീലയിൽ പ്രദർശിപ്പിക്കപ്പെട്ടതു്? താൻ രചിച്ചുകൊണ്ടിരുന്ന "പൗരസ്ത്യപര്യടനം" എന്ന ചെറുഗ്രന്ഥം വിരഹിണിയായി കഴിഞ്ഞുകൂടുന്ന തന്റെ ഇഷ്ടപ്രാണേശ്വരിയായ മിസ്. റൈസിനു സമർപ്പണംചെയ്യുന്നതാണെന്ന് അദ്ദേഹം ആ സന്ദർഭത്തിൽ പ്രഖ്യാപനംചെയ്തു. തന്റെ മുമ്പിൽ നിർജ്ജീവമായി പരന്നു കിടന്നിരുന്ന തടാക

തിലേയ്ക്കു അദ്ദേഹത്തിന്റെ ദൃഷ്ടികൾ വീണ്ടും പതിഞ്ഞു. ഒരു അപസർപ്പിണിയെപ്പോലെ ആകർഷകമായി നിശ്ശബ്ദം ശയിച്ചിരുന്ന ആ അഗാധസുന്ദരസരസ്സിലേക്കു പ്രകൃതി ഗായകനായ ആ നിർഭയകാമുകൻ ജലക്രീഡയ്ക്കായി കൊള്ളിമീൻപോലെ കുതികൊണ്ടു. സ്നേഹിതനെ അനുഗമിക്കാൻ മി. കൃഷ്ണനും തയ്യാറായി. പക്ഷെ താൻ ധരിച്ചിരുന്ന ഒരു ഉടുപ്പ് അഴിച്ചുമാററുന്നതിന് അല്പസമയം വേണ്ടിവന്നു. അതിനകം റവ: ഓസ്മാസ്റ്റൻ പൊങ്ങിവരേണ്ട സമയം കഴിഞ്ഞിരുന്നതിനാൽ മി. കൃഷ്ണന്റെ ദൃഷ്ടി ആ വഴിക്കു തിരിഞ്ഞു. ഉൽക്കണ്ഠാജനകമായ നിമിഷങ്ങൾ ഒന്നൊന്നായി കഴിഞ്ഞുപോയി. ഓരോ നിമിഷം കഴിയുംതോറും മി. കൃഷ്ണന്റെ ക്ഷമ നശിച്ചുതുടങ്ങി. ദൃഷ്ടികൾ പറിക്കാതെ അദ്ദേഹം തടാകത്തിന്റെ എല്ലാ ഭാഗങ്ങളിലും അനുക്ഷണം അക്ഷമനായി കണ്ണുകൾ ഓടിച്ചു. അതാ! റവ: ഓസ്മാസ്റ്റന്റെ കരാംഗുലികൾ ഉയർന്നുവരുന്നതു കണ്ടു് മി: കൃഷ്ണൻ "ഹുറേ" വിളിച്ചാഹ്ലാദിച്ചു. അഹോ! വീണ്ടും അദ്ദേഹം നിരാശാഭരിതനായി. വിരലുകൾ വെറും കുമിളകൾ മാത്രമായിരുന്നു. വ്യസനംകൊണ്ടും ഭീതികൊണ്ടും മി: കൃഷ്ണൻ പരിഭ്രാന്തനായി. "ഓസ്മാസ്റ്റൻ" എന്നുള്ള അദ്ദേഹത്തിന്റെ തൊണ്ടയിടറിയ വിളികൾക്കു "ഓസ്മാസ്റ്റൺ" എന്നുള്ള പ്രത്യുത്തരം ചുററുമുള്ള കരിമ്പാറകൾ പ്രതിധ്വനിപ്പിച്ചു. ഇരുളടഞ്ഞ മണിക്കൂറുകൾ പലതു കഴിഞ്ഞു. തടാകത്തിലെ നീർച്ചുഴിയിലകപ്പെട്ട് അതിന്റെ അന്തർഭാഗത്തുള്ള ഗുഹകളിൽ ഒന്നിൽ പ്രവേശിച്ച് അവിടെനിന്നും നിർഗ്ഗതിയാക

പൊതുജനപര്യടനത്തിന് നിയുക്തനായ ആ വൈദിക യുവ ദേശസഞ്ചാരി ഇന്നും മടങ്ങിയെത്തിയിട്ടില്ലെന്നുള്ള ഹൃദയ ഭേദകമായ വ്യസനവാർത്തയാണ് ഞാൻ നിങ്ങളെ കേൾപ്പി ക്കണ്ടിയിരിക്കുന്നത്. ഈ സംഭവം ഇംഗ്ലണ്ടിൽ ഇന്നും അവിവാഹിതയായി കഴിഞ്ഞുകൂടുന്ന മിസ് തെരസിന്റെ പരിശുദ്ധ ജീവിതത്തിൽ എന്തെല്ലാം പരിവർത്തനങ്ങ ളാണ് വരുത്തിയതു്! ആ കുടിലതടാകം അസ്തമനസൂര്യ കിരണങ്ങൾ ഏററു ധൂമളച്ഛവി പരത്തി ഇന്നും പുലക്ഷ ബാധി കാമിച്ചു നിശ്ചലമായി കിടക്കുന്നു.

---

# സുന്ദരി

പതിനഞ്ചുകൊല്ലങ്ങൾക്കു മുമ്പ് ചെന്തുരുണി റയി ഞ്ചിൽപെട്ട കളംകുന്നിൽ ആനപിടിത്തം സംബന്ധിച്ചു ണ്ടായ ആകസ്മികവും ദാരുണവുമായ ഒരു സംഭവത്തെക്കു റിച്ചാണ് ഞാൻ പ്രതിപാദിക്കുവാൻ പോകുന്നതു്. അന്നും ഇന്നും സഞ്ചായംതുറ മൂലം ഇവിടത്തെ "പണ്ടാര സഞ്ചി"യെ വീർപ്പിക്കുന്ന വരവിനങ്ങളിൽ ഒട്ടും അപ്രധാന മല്ലാത്ത ഒന്നാണ് ആനപിടുത്തം. കാട്ടിൽനിന്ന് ആന കളെ പിടിക്കുന്നതിന് കൊപ്പം, കെഡാ, കുഴി എന്നി ങ്ങനെ പല സമ്പ്രദായങ്ങളും ഓരോ നാട്ടിലും നടപ്പിലിരി ക്കുന്നുണ്ട്. ഇതിൽ ഏററവും നിർദ്ദോഷമെന്ന് അനുഭവ ത്തിൽ കണ്ടിട്ടുള്ള കുഴിസമ്പ്രദായമാണു നമ്മുടെ നാട്ടിൽ ഇന്നും നിലവിലിരിക്കുന്നതു്. വനത്തിൽ കാട്ടാനകൾ സഞ്ച രിക്കുന്ന താരകളുടെ മിക്കവാറും സംയോജനസ്ഥാനങ്ങളിൽ കുഴികൾ എടുത്തു മറവുചെയ്തു അതുകളിൽ വീഴുന്ന ആന

കളെ പരിചയം ലഭിച്ചിട്ടുള്ള താപ്പാനകളുടെയും സമത്ഥന്മാരായ പാപ്പാന്മാരുടേയും സഹായത്തോടുകൂടി കരയ്ക്കു കയററി കൂട്ടിലടച്ചു ഇടത്തും വലത്തും പഠിപ്പിച്ചു പഴക്കിയെടുക്കുന്നു എന്നുമാത്രം ഈ കഥയുടെ ആവശ്യത്തിനറിഞ്ഞാൽ മതിയാവും.

ചെന്തുരുണിയിലെ അക്കാലത്തെ ഫാറസ്റ്റ് റയിഞ്ചർ, പരേതനായ മി. മുത്തുസ്വാമിപ്പിള്ള ആയിരുന്നു. അദ്ദേഹത്തെക്കുറിച്ച് അല്പമൊക്കെ ഈ കഥയിൽനിന്ന് നിങ്ങൾക്കു പിറകെ മനസ്സിലാക്കാം. തെന്മലയ്ക്കു തെക്കുള്ള കളംകുന്നു തീപ്പെട്ടിഫാക്ടറിയുടെ പൂർവ്വപ്രാന്തത്തിൽക്കൂടി ഒഴുകുന്ന 'പരപ്പാർ' ആററിന്റെ കിഴക്കേ തീരത്തായിരുന്നു ആനക്കുഴികൾ എടുത്തിരുന്നത്. അടുത്തടുത്തു മൂന്നു സ്ഥലങ്ങളിലായി രണ്ടു മുക്കുഴികളും ഒരൊററക്കുഴിയും ഉൾപ്പെടെ ആകെ ഏഴു കുഴികൾ ഉണ്ടായിരുന്നു. ഫാറസ്റ്റർ മി. കരിക്കോട്ടു വേലായുധൻപിള്ളയുടേയും ചെറുകര മുട്ടുകാണിയുടെയും നേരിട്ടുള്ള മേലന്വേഷണത്തിലായിരുന്നു ആനപിടുത്തം സംബന്ധിച്ചുള്ള ജോലികൾ നടത്തിയിരുന്നതു്. വേനല്ക്കാലത്തിന്റെ പ്രാരംഭദശയിൽത്തന്നെ ജോലികൾ മിക്കതും പൂർത്തിയാക്കിയിരുന്നു. മകരം കുംഭമാസത്തിലെ, പ്രഭാകരന്റെ പ്രചണ്ഡമായ ഊഷ്മാവേററു കുല്യകളും കൂപങ്ങളും വറണ്ടുതുടങ്ങി. പരന്ന പാറപ്പുറപ്പുകളിൽ മദ്ധ്യാഹ്നത്തിനുമുമ്പുതന്നെ കാനൽജലം തരംഗലീലകൾ ആരംഭിച്ചു. അടവികൾ ശുഷ്കിച്ചു. കാട്ടുതീകൊണ്ടുള്ള കമ്പംകെട്ടുകൾ, പുൽമേടുകളിലും മുളങ്കാടുകളിലും പ്രകമ്പനം ഉളവാക്കി. പരശുരാമസമുദ്ധൃതമായ

ഓസ്റ്റവക്ഷേത്രത്തിന്റെ ഉദഗ്രമായ ഗർഭഗൃഹത്തിൽ നിശാകാലം ജ്വലിച്ചു പ്രകാശിച്ചു ഈ ദീപസമൂഹങ്ങൾ അകലെ അനന്തമായ അറേബ്യൻ കടലിന്റെ അലകൾ മുറിച്ചു സഞ്ചരിച്ചിരുന്ന ആഗതികളായ മത്സ്യഹാരകന്മാൎക്ക് അടയാളവും ആനന്ദവും നൽകി. മരവിരികൊണ്ടും മാൻതോലുകൊണ്ടും കഷ്ടിച്ചു നഗ്നത മറച്ചിരുന്ന മലമ്പണ്ടാരങ്ങൾ പ്രൗഢകളായ അവരുടെ സഹധൎമ്മിണികളുമൊത്തു കൂൎമ്മങ്ങളേയും ഷലീരങ്ങളേയും വേട്ടചെയ്തു ചുട്ടുതിന്നുവാൻ വറണ്ട നീർച്ചാലുകൾ തേടി നടകൊണ്ടു. വസന്തംകൊണ്ടുവരുന്നതായ വൎണ്ണപ്പട്ടുകൾ പുതച്ച് നഗ്നത മറയ്ക്കുവാനുള്ള ആവേശത്താൽ തരുവൃന്ദങ്ങൾ കരങ്ങൾ നീട്ടി നിശ്ചേഷ്ടരായി നിലകൊണ്ടു. തീററിയും വെള്ളവും അന്വേഷിച്ചു കാട്ടാനകളും കടമാൻകൂട്ടങ്ങളും പച്ചക്കാടുകൾ നോക്കി പ്രയാണംചെയ്തു. ആക്കൂട്ടത്തിൽ ഗർഭിണിയായ ഒരു പൂൎണ്ണഭിണി പെരപ്പാർതീരത്തിലുള്ള ആനക്കുഴികളിലൊന്നിൽ പാതിരാസമയം അധഃപതിച്ചു.

നിസ്സഹായയായ അവളെ നിൎദ്ദയം ഉപേക്ഷിച്ചുപോകുവാൻ കൂട്ടുകാരായ മററാനകൾക്കു മനസ്സുവന്നില്ല. അവർ കുഴിക്കു ചുററുംനിന്നു കരയുന്നതിനും കുസൃതികൾ കാണിക്കുന്നതിനും മുതിൎന്നു. പൂൎവ്വദിക്കിൽ ബാലാൎക്കപ്രസവം നടന്നിട്ടും അവർ അവിടംവിട്ടുപോയില്ല. പതിവുപോലെ കാവല്ക്കാർ പരിശോധനയ്ക്കുവന്നപ്പോൾ ഒരു പററം കാട്ടാനകൾ കുഴിക്കു ചുററും നില്ക്കുന്നതു കണ്ട് കാൎയ്യം ഗ്രഹിച്ചു. അവരിൽ രണ്ടുപേർ ഉടൻതന്നെ ഓടിപ്പോയി ഫോറസ്റ്ററെ വിവരം ധരിപ്പിച്ചു. അദ്ദേഹം വിവരത്തിനു റയിഞ്ചർക്ക്

അറിവുകൊടുത്തതിനുശേഷം തിരപ്പെട്ടിയാഫീസിലെ റാവുത്തന്മാരായ ഏതാനും ഉദ്യോഗസ്ഥന്മാരോടും ഒട്ടനവധി തൊഴിലാളികളോടുംകൂടി കുഴിക്കരയിൽ വന്നുചേർന്നു. ആഗതരായ തൊഴിലാളിസഖാക്കളുടെ 'ഇൻക്വിലാബ്' വിളി കേട്ടും രാവുത്തരന്മാരുടെ വിവിധവർണ്ണത്തിലുള്ള വേഷവിധാനങ്ങൾ കണ്ടും കുഴിവക്കിൽനിന്നിരുന്ന കരിവരന്മാർ നാനാഭാഗത്തേക്കും വിരണ്ടോടി. ആ ബഹളത്തിനിടയിൽ അടുത്തടുത്തു മററു ആറു കുഴികളിലായി ആറു ആനകൾ കൂടി വീണു. അവിടം മുഴുക്കെ അതോടുകൂടി ഒരു ആനപ്രളയംതന്നെ ഉണ്ടായി. വിളികളും മുഴക്കങ്ങളുംകൊണ്ടു അന്തരീക്ഷം മുഖരിതമായി. അത്യുച്ചത്തിലുള്ള ആനകളുടെ ദയനീയരോദനം ഏതു കഠിനഹൃദയന്മാരെയും മനസ്സലിയിക്കുവാൻ പര്യാപ്തമായിരുന്നുവെങ്കിലും അവിടെ കൂടിയിരുന്നവരിൽ ആരുംതന്നെ ഒരു തുള്ളി കണ്ണുനീർ പൊഴിച്ചില്ല. അനുകമ്പാപൂർവം ഒററ മൊഴിപോലും ഉരിയാടിയതുമില്ല. പ്രത്യുത വിജയാഹ്ലാദത്തിന്റെ പ്രതീതിയാണ് അവരിൽ പ്രതിബിംബിച്ചുകണ്ടതു്. നീചനായ മനുഷ്യന്റെ വക്രബുദ്ധിയുടെ പ്രവർത്തനത്തിൽ വീഴാതുള്ള വിവേകശാലികൾ സ്വന്തം വർഗ്ഗത്തിൽപോലും വിരളമായിരിക്കെ വനാന്തരത്തിൽ വിഹാരോചിതമായി വസിക്കുന്ന വന്യമൃഗങ്ങളിൽ ചിലതു വഞ്ചിതരായിപ്പോകുന്നതിൽ ഒരു വിജയവും ഞാൻ കാണുന്നില്ല. എന്നുമാത്രമല്ല ചില കാട്ടാനത്തലവന്മാർ വടികൾ ഊന്നി സംശയനിവൃത്തി വരുത്തി ഇത്തരം അപകടസ്ഥാനങ്ങൾ ഒഴിഞ്ഞുമാറിപ്പോകാറുണ്ടെന്നുള്ള പരമാർത്ഥവും അതിബുദ്ധിമാന്മാരെന്നഹങ്കരിക്കുന്ന മനുഷ്യർ അറിഞ്ഞിരിക്കേണ്ടതാണ്.

ഓടിപ്പോയ ആനകൾ മടങ്ങിവന്നു വീണ്ടും ശല്യം തുടങ്ങിയേക്കുമോ എന്നു ജനങ്ങൾ ഭയപ്പെടാതിരുന്നില്ല. ഏതാനുംപേർ അടുത്തുള്ള വൃക്ഷങ്ങളിൽ കയറി ഇരുപ്പുറപ്പിച്ചു. താഴെ നിന്നവർ വേണ്ടിവന്നാൽ ആനകളുമായി ഒരു ഏററുമുട്ടൽ നടത്തിക്കളയാമെന്നുള്ള മട്ടിൽ കല്ലുകളുമായി നിലകൊണ്ടു. വഞ്ചനനിറഞ്ഞ മനുഷ്യകീടങ്ങളോടു തിരിഞ്ഞുനിന്നു മല്ലിടുവാൻ ഓടി രക്ഷപ്പെട്ട കരിവരന്മാരിൽ ആരുംതന്നെ മുതിർന്നില്ല. പത്തുനാഴിക പുലർന്നതോടുകൂടി കുളത്തൂപ്പുഴയിൽനിന്നും റേഞ്ചർ മി. മുത്തുസ്വാമിപ്പിള്ള വന്നുചേർന്നു. അദ്ദേഹം ആനക്കുഴികൾ ഓരോന്നായി പരിശോധിച്ചു. എല്ലാക്കുഴികളിലും പിടിയാനകളാണു വീണുകിടക്കുന്നതെന്നു കണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടു. ആണുങ്ങൾക്കൊപ്പം കാര്യക്ഷമത എല്ലാ വിഷയങ്ങളിലും പെണ്ണുങ്ങൾക്കുമുണ്ടെന്നു വാദിക്കുന്ന ഇന്നത്തെ സ്ത്രീലോകം ഈ സംഭവത്തെക്കുറിച്ചു് എന്തു വ്യാഖ്യാനമാണു നൽകുവാൻപോകുന്നതെന്നറിയുവാൻ കൗതുകമുണ്ടു്.

അടുത്തുള്ള മുക്കുഴിയിൽ വീണ മൂന്നു പിടിയാനകൾ വീഴ്ചയിൽത്തന്നെ യമപുരിക്കു യാത്രയായി. കഷ്ടം ആ ദയനീയകാഴ്ച ഇന്നും എന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരിക്കുന്നു. അല്പം അകലെയായിട്ടായിരുന്നു മററു മൂന്നുകുഴികൾ. അവകളിൽ വീണിരുന്ന മൂന്നാനകൾ കേവലം വൃദ്ധകളായിരുന്നതിനാൽ അവയെ കരയ്ക്കു കയററി കാട്ടിൽ വിട്ടേക്കുവാൻ തീരുമാനിച്ചു. അവിടെനിന്നും അല്പം അകലെയുള്ള ഒററക്കുഴിയിൽ തലേദിവസം രാത്രിയിൽ വീണ പിടിയാന പ്രൗഢയും പ്രഗത്ഭയുമായിരുന്നു. അതിനാൽ അവളെ

കരയ്ക്കു കയററി കൂട്ടിലടയ്ക്കുവാൻ നിശ്ചയിച്ചു. രൂപവതിയായ അവൾക്ക 'സുന്ദരി'യെന്നു നാമകരണവുംചെയ്തു. കറുത്ത പെണ്ണിന്ന വെളുമ്പിയെന്നും വെളുത്ത പെണ്ണിന്ന കറുമ്പിയെന്നും പേരിടാറുള്ളതുപോലെ അത്ഥശൂന്യവും അപരിഷ്കൃതവുമായ രീതിയിലല്ല ആനകൾക്കു പേരിടാറുള്ളത്. കാത്ത്യായനി, ത്രിപുരസുന്ദരി, ക്ലിയോപാററ്ര തുടങ്ങിയ സുന്ദരനാമങ്ങൾ വഹിക്കുന്ന പിടിയാനകൾ ഇന്നു ധാരാളമുണ്ട്.

സുന്ദരിയെ കരയ്ക്കുകയററുവാനായി വലിയ കമ്പുകളും തടികളും കുഴിക്കുമീതെ നിരത്തി "ഇട്ടുകെട്ടി"യതിന്നശേഷം മുക്കുഴിയിൽകിടപ്പുള്ള മൂന്നു വൃദ്ധകളേയും കയററിവിടുന്നതിന്നുള്ള ശ്രമങ്ങൾ ആരംഭിച്ചു. ചപ്പും ചവറും മണ്ണും ഇട്ടു കുഴികൾ മിക്കവാറും നികത്തി രണ്ടാനകളെ കരയ്ക്കുകയററി വിട്ടു. അവ ജീവരക്ഷാത്ഥം ഓടി കാട്ടിൽ മറഞ്ഞു. മൂന്നാമത്തവൾ വലിയ ശല്യക്കാരിയായിരുന്നതിനാൽ അവളെ കരയ്ക്കുകയററുവാൻ കൂടുതൽ താമസം വേണ്ടിവന്നു. അവളുടെ ധൈർഗ്യാത്തിൻെറ കൂടുതൽ കൊണ്ടു് അപ്പോഴാണു വിരുതനായ മി. മുത്തുസ്വാമിപ്പിള്ളയുടെ വിചിത്രമസ്തിഷ്കത്തിൽ അസംബന്ധമായ ഒരു നൂതനചിന്ത കടന്നുകൂടിയതു്. കയററിവിടേണ്ട ആനകൾക്കു് എന്തെങ്കിലും കാണത്തക്ക ഒരടയാളം കൊടുത്തിട്ടു വേണം അങ്ങനെ ചെയ്യേണ്ടതെന്നു് ഫാറസ്റ്റ് മാനുവലിൽ എവിടേയോ വായിച്ചിട്ടുള്ളതായി ഒരോമ്മ ആ വിദ്വാനുണ്ടായി. അയാൾ ഉടൻതന്നെ ഖഡ്ഗം എടുത്തു് ആനയുടെ വാലിൻെറ അഗ്രം ഛേദിച്ചു. വീഴ്ചകൊണ്ടും അതിന്നു

ശേഷമുള്ള പരാക്രമംകൊണ്ടും പരവശതയനുഭവിച്ചുകൊണ്ടിരുന്ന സാധു വൃദ്ധഗജം റെയിഞ്ചരുടെ നിർദ്ദയബന്ധനത്തിന്നുകൂടി വിധേയയായപ്പോൾ വാവിട്ടു നിലവിളിച്ചു കണ്ണുനീർ ഒഴുക്കുകതന്നെ ചെയ്തു.

ആനപിടുത്തം കണ്ടു രസിക്കുവാൻ ഇതിനകം അനവധിയാളുകൾ അടുത്തുള്ള സ്ഥലങ്ങളിൽനിന്നും വന്നുചേർന്നിരുന്നു. അക്കൂട്ടത്തിൽ തെന്മല ഡിപ്പോ ആഫീസർ മി. വിശ്വനാഥയ്യരും രണ്ടുമൂന്നു അക്കൌണ്ടന്മാരും ഉണ്ടായിരുന്നു. ശത്രുക്കൾ പാറക്കോട്ടകളിലിരുന്ന് ആഗ്നേയാസ്ത്രങ്ങൾ വർഷിക്കുന്നതുപോലും കണ്ടു രസിക്കുവാൻ ആളുകൾ കൂടാറുള്ള സ്ഥിതിക്ക് അടുത്തുള്ള കാട്ടിൽ നടക്കുന്ന ആനപിടിത്തം കാണുവാൻ ആളുകൾ കൂടിയതിൽ അത്ഭുതമില്ല. ആപത്തുവരിലും ആനന്ദമാസ്വദിക്കുന്നതു മനുഷ്യരുടെ നൈസർഗ്ഗികമായ ഒരു ഗുണവിശേഷമായിട്ടല്ലാതെ അജ്ഞതകൊണ്ടാണെന്നു കരുതുവാൻ പാടില്ല. മി. അയ്യരുടെ കാലിന് അല്പം ഏന്തലുണ്ടായിരുന്നു എങ്കിലും ആൾ സുന്ദരനും, സുശീലനുമായിരുന്നു. അദ്ദേഹവും സിൽബന്തികളും കുഴിവക്കിൽ വന്നതും ആന കുഴിയിൽനിന്നും കരയ്ക്കു കയറിയതും മിക്കവാറും ഒരേ സമയത്തായിരുന്നു. ആളുകൾ തിക്കിക്കൂടി കുഴിയുടെ നാലുവശത്തും നിന്നിരുന്നതിനാൽ കുഴിയിൽനിന്ന് പെട്ടെന്നു കയറി ആനയ്ക്ക് ഓടി രക്ഷപ്പെടുവാനുള്ള മാർഗ്ഗങ്ങൾ അടഞ്ഞിരിക്കുന്നതായിതോന്നി, അതു വിരണ്ടോടി. ജനങ്ങളും സംഭ്രാന്തരായി. മി. മുത്തുസ്വാമിപ്പിള്ള ആനപിടിത്തത്തിൽ അല്പമെങ്കിലും പരിചയമുള്ള ഒരുദ്യോഗസ്ഥനായിരുന്നുവെങ്കിൽ

കുഴിയിൽനിന്നും ആന കയറിയാൽ അതിന് ഓടിപ്പോകുന്നതിനായി പ്രത്യേകം ഒരു വഴിവെട്ടിവയ്ക്കുകയും അവിടെ ആളുകൾ മാർഗ്ഗതടസ്സംചെയ്തു നില്ക്കുന്നതിനെ നിരോധിക്കുകയും ചെയ്യുമായിരുന്നു.

കുഴിയിൽനിന്നും കയറിയ ആനയും അവിടെ തടിച്ചുകൂടിയിരുന്ന കാഴ്ചക്കാരായ ജനങ്ങളും നിലവിളിച്ചുകൊണ്ടു നാലുപാടും ഓട്ടം തുടങ്ങി. മി. അയ്യരും അക്കൌണ്ടന്മാരും പരിചയം ഭാവിച്ചുകൊണ്ട് ആനയുടെ ഗതിവിഗതികൾ നോക്കി കുഴിക്കു ചുററും വലത്തുവച്ചു. ആനയുടെ ശ്രദ്ധയും അവരിൽതന്നെ പതിഞ്ഞു. അങ്ങനെ അവരും ആനയുമായി ഒരു കിളിയാൻതട്ടു കളിയിൽ ഏർപ്പെട്ടു. കളി ഒടുവിൽ കാര്യമായി അവസാനിച്ചു. കുഴിക്കു ചുററും ഓടിയിരുന്നവരിൽ അയ്യരൊഴിച്ചുള്ളവർ തക്കംനോക്കി ആനയുടെ ദൃഷ്ടിയിൽനിന്നും മറഞ്ഞു് കാട്ടിൽ ഒളിച്ചു. സാധു വിശ്വനാഥയ്യർമാത്രം കുഴിക്കരയിൽ അവശേഷിച്ചു. രംഗം അതിഭയങ്കരമായി മാറി. മരത്തിൽ കയറിയിരുന്നവരും കാട്ടിൽ മറഞ്ഞിരുന്നവരും ശരണംവിളികൾകൊണ്ടും കല്ലേറുകൾകൊണ്ടും ആനയെ വിരട്ടി. അവിടം മുഴുക്കെ അയ്യപ്പൻവിളികൾകൊണ്ടു മുഖരിതമായി. മി. അയ്യർ അവസാനം മുക്കുഴികളുടെ മദ്ധ്യേയുള്ള തിട്ടയിൽ കമഴ്ന്നു വീണു. ആ സാധു ബ്രാഹ്മണന്റെ പരിതാപകരമായ കിടപ്പിൽ സകലരും അനുധാവിച്ചു. അടുത്തു മരത്തിലിരുന്നവരുടെ നിറമുള്ള തൊപ്പികളും ഉറുമാലകളും കണ്ടു് ആനയുടെ ദൃഷ്ടികൾ മിക്കവാറും അവരിൽതന്നെ പതിഞ്ഞിരുന്നു. മുക്കുഴി മദ്ധ്യത്തിലുള്ള തിട്ടയിൽ

കയറുന്നതിന് ആനയും ഭയപ്പെട്ടു. എങ്കിലും മുൻകാല
കറം നീട്ടി അയ്യരെ മട്ടിക്കുവാൻ നോക്കി. അപ്പോഴെല്ലാ
ആളുകൾ കൂടുതൽ ശരണംവിളിച്ചു. അതിനകം ആന
ഒന്നുരണ്ടു മർദ്ദനം അയ്യർക്ക് ഏല്പിച്ചു കഴിഞ്ഞു. അപ്പോ
ഴേയ്ക്കും മി. വിശ്വനാഥയ്യർ ബോധരഹിതനായിത്തീർന്നി
രുന്നു. ആന കുലവിളി വിളിച്ചുകൊണ്ട് കാട്ടിലേക്ക് ഓ
മറഞ്ഞു. "ആനപോയേ! സ്വാമിയെക്കൊന്നേ!"
എന്നുള്ള വിളികൾ ഉത്തരക്ഷണത്തിൽ ആകാശത്തിലേ
ക്കുയർന്നു. സകലരും ഓടിയെത്തി. മി. അയ്യരെ പൊക്ക
യെടുത്തു മലർത്തിക്കിടത്തി. അദ്ദേഹത്തിന്റെ രോമകൂപ
ങ്ങളിൽനിന്നും രക്തബിന്ദുക്കൾ പൊടിഞ്ഞുകൊണ്ടിരുന്നു
ആനയുടെ നഖക്ഷതം ഏററ ഒന്നുരണ്ടു സ്ഥാനങ്ങളിൽ
നിന്നും രക്തം ഒലിച്ചു. ഒരു ബസ്സുവരുത്തി അദ്ദേഹത്തെ
പുനലൂർ ആസ്പത്രിയിലേക്കു കൊണ്ടുപോവുകയും പ്രഥമ
ശുശ്രൂഷകൾക്കുശേഷം അദ്ദേഹത്തെ തിരുവനന്തപുരം
ജനറൽ ആശുപത്രിയിലേക്കു മാററുകയും ചെയ്തു.

ആറുമാസത്തെ സമർത്ഥമായ ചികിത്സയ്ക്കുശേഷം
അദ്ദേഹം വീണ്ടും തെന്മല ഡിപ്പോവിൽ ജോലിയിൽ
പ്രവേശിച്ചു. സുന്ദരി അതിനകം അതിസമർത്ഥനായ ഒരു
കൊമ്പനെ പ്രസവിച്ച് കുളത്തുപ്പുഴ ആനക്കൂട്ടിന്റെ
പ്രശസ്തിയെ വർദ്ധിപ്പിച്ചിരുന്നു.

---

Printed at the City Press — Trivandrum.